

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 53 THE ONLINE OFFICIAL NEWS BULLETIN 2022 December 31


ദനഹകാലം | SEASON OF EPIPHANY | ܥܕܢܐ ܕܕܢܚܐ

 2023 ജനുവരി കോനൂൻ ഹ്രോയ് 

| ܚܕܒܫܒܐ SUNDAY | ܬܪܝܢܒܫܒܐ MONDAY | ܬܠܬܐܒܫܒܐ TUESDAY | ܐܪܒܥܒܫܒܐ WEDNESDAY | ܚܡܫܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 1 — 1st Sunday after Christmas; Circumcision of our Lord; Comme. of St. Basil the Great, St. Gregory & All Saintly Fathers and Malpans. New Year Day (Reshatho) — ♪8 | 2 — ♪6 | 3 — Oath of Koonan Cross; 59th Mem. of H.H. Baselios Geevearghese II Catholicos (Devalokam Catholicate Aramana); Comme. of Mar Ahathalla Bava — ♪2 | 4 — ♪6 | 5 — ♪2 | 6 — Denho/Denaha (Feast of the Epiphany) Baptism of our Lord — ♪2 | 7 — Phsoq risheh d-yuhanon Beheading of St. John the Baptist — ♪8 |




മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 113-ാമത് വാർഷിക കോൺഫ്രറിൻസ് പീരുമേട് കുട്ടിക്കാനം മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളജിൽ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഡോ. എബ്രഹാം മാർ സെറാഫിം അദ്ധ്യക്ഷത വഹിച്ചു.




മർത്തമറിയം വനിതാ സമാജം ഗ്ലോബൽ കോൺഫറൻസ് വരിക്കോലിയിലെ ‘മാർ സേവേറിയോസ് നഗറിൽ’ നടന്നു. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, പ്രസ്ഥാനം പ്രസിഡണ്ട് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ തുടങ്ങിയവർ നേതൃത്വം വഹിച്ചു.




മലങ്കര ഓർത്തഡോക്സ് സഭാ ന്യൂസ് ബുള്ളറ്റിനിന്റെ വായനക്കാർക്ക് പുതുവത്സര ആശംസകൾ.



## ബനഡിക്ട് പതിനാറാമൻ മാർപാപ്പാ കാലം ചെയ്തു

വത്തിക്കാൻ സിറ്റി: പോപ്പ് എമിരറ്റസ് ബനഡിക്ട് പതിനാറാമൻ മാർപാപ്പ (95) കാലം ചെയ്തു. കുറച്ചു ദിവസങ്ങളായി ആരോഗ്യനില വഷളായിരുന്നു. ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ പിൻഗാമിയായി 2005 ഏപ്രിൽ 19-ന് സ്ഥാനമേറ്റ അദ്ദേഹം അനാരോഗ്യം മൂലം 2013 ഫെബ്രുവരി 28-ന് സ്ഥാനത്യാഗം ചെയ്തിരുന്നു. തുടർന്ന് പോപ് എമെരിറ്റസ് എന്ന പദവിയിൽ വത്തിക്കാൻ ഗാർഡൻസിലെ വസതിയിൽ വിശ്രമജീവിതത്തിലായിരുന്നു അദ്ദേഹം. ആറു നൂറ്റാണ്ടുകൾക്കുള്ളിൽ ആദ്യമായായിരുന്നു ഒരു മാർപാപ്പയുടെ സ്ഥാനത്യാഗം. ജർമൻ പൗരനായ കർദ്ദിനാൾ ജോസഫ് റാറ്റ്സിങ്ങറാണ് ബനഡിക്ട് പതിനാറാമൻ എന്ന സ്ഥാനപ്പേരിൽ മാർപാപ്പായായത്. ഒരേസമയം, യാഥാസ്ഥിതികനും പുരോഗമനവാദിയുമായ മാർപാപ്പ എന്നറിയപ്പെട്ട ബനഡിക്ട് പതിനാറാമൻ ധാർമികതയുടെ കാവലാൾ എന്നും വിശേഷിപ്പിക്കപ്പെട്ടിരുന്നു.

1927 ഏപ്രിൽ 16-നു ജർമനിയിലെ ബവേറി പ്രവിശ്യയിലെ മാർക്ക്ത്തലിൽ പൊലീസ് ഓഫിസറായ ജോസഫ് റാറ്റ്സിങ്ങർ സീനിയറിന്റെയും മരിയയുടെയും മൂന്നാമത്തെ മകനായാണ് ജോസഫ് റാറ്റ്സിങ്ങർ ജനിച്ചത്. 14 വയസ്സുള്ളപ്പോൾ 1941-ൽ ഹിറ്റ്ലറുടെ യുവസൈന്യത്തിൽ ചേർക്കപ്പെട്ടെങ്കിലും സജീവമായി പ്രവർത്തിച്ചില്ല. 1945 ൽ സഹോദരൻ ജോർജ് റാറ്റ്സിങ്ങറിനൊപ്പം കത്തോലിക്കാ സെമിനാരിയിൽ ചേർന്നു. 1951 ജൂൺ 29-നു വൈദികനായി. 1977-ൽ മ്യൂണിക്കിലെ ആർച്ച് ബിഷപ്പായി.

1980-ൽ ബിഷപ്പുമാരുടെ സിനഡുകളിൽ മാർപാപ്പ അവതരിപ്പിക്കേണ്ട റിപ്പോർട്ടുകൾ തയാറാക്കുന്ന ചുമതല ലഭിച്ചു. 1981 നവംബർ 25നു ‘ഡൊക്ട്രിൻ ഓഫ് ഫെയ്ത്’ സമൂഹത്തിന്റെ പ്രിഫെക്ടായി ചുമതലയേറ്റു. 2002 ൽ കർദിനാൾ തിരുസംഘത്തിന്റെ ഡീൻ ആയി. ജർമനിയിലെ ഓസ്റ്റ്റിയ ആർച്ച് ബിഷപ്പായിരിക്കെ, വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പയുടെ പിൻഗാമിയായി 2005 ഏപ്രിൽ 19-നു മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടു. ജോസഫ് റാറ്റ്സിങ്ങർ എന്ന പേര് ഉപേക്ഷിച്ചു ബനഡിക്ട് പതിനാറാമൻ എന്ന പേരു സ്വീകരിച്ചു. 2013 ഫെബ്രുവരി 28-നു സ്ഥാനത്യാഗം ചെയ്തു.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ലേഖനം

# ചിത്രങ്ങളും ഐക്കണുകളും ഓർത്തഡോക്സ് ആരാധനയിൽ

## ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ

ദേവാലയത്തിന്റെ ഉൾവശമെല്ലാം ദൈവികസാന്നിദ്ധ്യം പ്രകടമാകത്തക്കരീതിയിൽ ചിത്രങ്ങളും ഐക്കണുകളും കൊണ്ട് അലങ്കരിക്കുന്ന രീതി ഓർത്തഡോക്സ് സഭയുടെ അടിസ്ഥാന വിശ്വാസത്തിന്റെ ഭാഗമാണ് (സാധാരണ ചിത്രങ്ങളിൽ നിന്നു വ്യത്യസ്തമായി പ്രത്യേകതരം നിറച്ചാർത്തുകൾ കൊണ്ട് വരയ്ക്കുന്ന വിശുദ്ധ ചിത്രങ്ങളെയാണ് ഐക്കണുകൾ എന്നു വിളിക്കുന്നത്. പൗരസ്ത്യസഭകളിലെ സന്യാസിമാർ അനേകദിവസങ്ങളിലെ നോമ്പും ഉപവാസവും അനുഷ്ഠിച്ചശേഷം മാത്രമാണ് ഐക്കണുകൾ വരയ്ക്കാറുള്ളത്. ഐക്കൺ എന്ന വാക്കിന്റെ അർത്ഥം സ്വരൂപം, പ്രതിരൂപം എന്നൊക്കെയാണ്. ബൈസന്റയിൻ പാരമ്പര്യത്തിലാണ് ഐക്കണുകളുടെ ഉപയോഗം കൂടുതലായി കാണുന്നത്. മറ്റു പൗരസ്ത്യസഭകളും ഐക്കണുകൾ ഉപയോഗിക്കുന്നുണ്ട്. മലങ്കരസഭയിലെ ദേവാലയങ്ങളിൽ ഐക്കണുകളുടെ പ്രചാരം കുറവാണ്). സ്വർഗ്ഗം, ഭൂമി, പാതാളം, ദൈവം, മാലാഖമാർ, മനുഷ്യാവതാര സംഭവങ്ങൾ, പരിശുദ്ധ റൂഹായുടെ പ്രതീകങ്ങൾ, വി. കന്യകമറിയാം, വിശുദ്ധർ, ശുദ്ധിമതികൾ എന്നിങ്ങനെ പലതരത്തിലുള്ള ചിത്രങ്ങളും ഐക്കണുകളും ഓർത്തഡോക്സ് ദൈവാലയങ്ങളിൽ കാണാറുണ്ട്. പ്രാർത്ഥനയ്ക്കായി ദൈവാലയങ്ങളിലേക്ക് പോകുന്ന വിശ്വാസികളിൽ പലരും വിശുദ്ധ ചിത്രങ്ങളുടെ മുമ്പാകെ മെഴുകുതിരി കത്തിച്ചുവച്ച് ദൈവിക സാന്നിദ്ധ്യം അനുഭവിച്ചുകൊണ്ട് പ്രാർത്ഥിക്കുന്നതും സാധാരണയാണ്.

ഓർത്തഡോക്സുകാരുടെ ഈ ആരാധനാരീതിയെ പ്രൊട്ടസ്റ്റന്റുകാർ വളരെ പരിഹാസത്തോടു കൂടിയാണ് വീക്ഷിക്കുന്നത്. പുറപ്പാട് 20:4-5 വാക്യങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന രണ്ടാമത്തെ കല്പനയാണ് ഇവരുടെ ആപ്തവാക്യം. "ഒരു വിഗ്രഹം ഉണ്ടാക്കരുത്; മീതെ സ്വർഗ്ഗത്തിൽ എങ്കിലും താഴെ ഭൂമിയിൽ എങ്കിലും ഭൂമിക്കു കീഴെ വെള്ളത്തിലെങ്കിലും ഉള്ള യാതൊന്നിന്റെയും പ്രതിമ അരുത്. അവയെ നമസ്കരിക്കുകയോ സേവിക്കുകയോ ചെയ്യരുത്." ഈ ദൈവകല്പനയ്ക്ക് വിരോധമായാണ് ഓർത്തഡോക്സുകാർ പ്രവർത്തിക്കുന്നതെന്നും അതുകൊണ്ട് അവർ വേദവിപരീതികൾ ആണെന്നുമാണ് ഈ കൂട്ടരുടെ വാദം.

എ. ഡി. 726-ൽ റോമാ സാമ്രാജ്യത്തിൽ ലിയോ മൂന്നാമൻ ചക്രവർത്തിയുടെ കാലത്ത് ഇതു സംബന്ധിച്ചു ഒരു ലഹള നടന്നു. ഇന്നത്തെ പെന്തെക്കോസ്തുകാരും മറ്റുള്ളവരും പറയുന്നതുപോലെ, ദേവാലയങ്ങളിൽ ഐക്കണുകൾ പാടില്ല എന്നു പറഞ്ഞുകൊണ്ട് ദേവാലയങ്ങളിലുള്ള ചിത്രങ്ങളും ഐക്കണുകളും നശിപ്പിക്കുന്ന വലിയ കൂട്ടം ആളുകൾ സഭയിൽ ഉയർന്നുവന്നു. കാലക്രമേണ ആ കൂട്ടത്തിന്റെ ശക്തി ക്ഷയിച്ചുവെങ്കിലും പതിനാറാം നൂറ്റാണ്ടിലെ നവീകരണ പ്രൊട്ടസ്റ്റന്റു പ്രസ്ഥാനത്തിന്റെ ആരംഭത്തോടു കൂടി വീണ്ടും ഇതൊരു വലിയ പ്രശ്നമായി മാറിയിരിക്കുന്നു. പ്രൊട്ടസ്റ്റന്റു സംഘടനകളുടെ ചിന്തയിൽ സഭയിലെ പെരുന്നാളുകളായ ക്രിസ്തുമസ്സ്, ഈസ്റ്റർ തുടങ്ങിയവയൊക്കെപ്പോലെ ഇതും ഒരു പുറജാതി സംസ്കാരത്തിന്റെ ഭാഗമാണെന്നാണ്. അതുകൊണ്ട് അവർ ഓർത്തഡോക്സ് ദേവാലയങ്ങളിലെ ഐക്കൺ/ വിശുദ്ധ ചിത്ര വന്ദനവിനെ വേദവിപരീതമെന്നും വിഗ്രഹാരാധനയെന്നും വിളിച്ച് ആക്ഷേപിക്കുന്നു. ഇതിനുള്ള മറുപടി രണ്ടു രീതിയിലൂടെ നൽകാവുന്നതാണ്. 1. വി. വേദപുസ്തകത്തിലൂടെയും, 2. വേദശാസ്ത്ര വിശകലനത്തിലൂടെയും.

### 1. വി. വേദപുസ്തകത്തിലൂടെ

വി. വേദപുസ്തകത്തിൽ പ്രതീകങ്ങളെക്കുറിച്ചും ദൈവാലയത്തിലെ അലങ്കാരങ്ങളെക്കുറിച്ചും ധാരാളമായി വർണ്ണിച്ചിട്ടുണ്ട്. ഓർത്തഡോക്സുകാർ രണ്ടാം




കല്പന ലംഘിക്കുന്നവരല്ലെന്ന് വി. വേദപുസ്തകമാണ് സാക്ഷിക്കുന്നത്. വിഗ്രഹവും പ്രതിമയും ഉണ്ടാക്കരുതെന്ന് രണ്ടാം കല്പനയിൽ പറയുന്നതിന്റെ കാരണം അതിൽനിന്നു തന്നെ വ്യക്തമാണ്: "അവയെ നമസ്കരിക്കുകയോ സേവിക്കുകയോ ചെയ്യരുത്." ഓർത്തഡോക്സുകാർ വിഗ്രഹങ്ങളെ സേവിക്കുകയോ നമസ്കരിക്കുകയോ ചെയ്യാറില്ല. സേവിക്കുവാനോ നമസ്കരിക്കുവാനോ ഉള്ള വിഷയവും ലക്ഷ്യവും സത്യദൈവമായ ജീവനുള്ള വി. ത്രിത്വമാണ്. വി. ത്രിത്വാരാധനയല്ലാതെ മറ്റൊരു ആരാധന സഭയിലില്ല. ആകയാൽ ഓർത്തഡോക്സുകാർ രണ്ടാംകല്പന ലംഘിക്കുന്നവരാണ് എന്നു പരിഹസിക്കുന്നതാണ് യഥാർത്ഥ വേദവിപരീതം.

വി. വേദപുസ്തകത്തിൽ രണ്ടാം കല്പന നൽകിയ ദൈവം തന്നെ വീണ്ടും ധാരാളം കല്പനകൾ നൽകുന്നുണ്ട്. അവയിൽ ചിലതു മാത്രം ഇവിടെ ഉദ്ധരിക്കാം:

1) സംഖ്യ 21:8. യഹോവ മോശയോട്: ഒരു അഗ്നിസർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിൽ തൂക്കുക, കടിയേൽക്കുന്നവൻ ആരെങ്കിലും അതിനെ നോക്കി

യാൽ ജീവിക്കും എന്നു പറഞ്ഞു. രണ്ടാം കല്പന നൽകിയ ദൈവം അത് ആരിലൂടെ നൽകിയോ ആ മോശയോടാണ് ഈ കല്പനയും നടത്തുന്നത്. മോശ അത് അതേപടി അനുസരിച്ചു (സംഖ്യ 21:9). മോശ രണ്ടാം കല്പന ലംഘിച്ചു എന്നു പറയാൻ കഴിയുമോ? പിച്ചള സർപ്പത്തെ ഉണ്ടാക്കിയത് അതിനെ ആരാധിക്കുവാനല്ല എന്നത് വളരെ വ്യക്തമാണ്. ജനം അതിനെ ആരാധിക്കുവാൻ ഒരുമ്പെട്ടപ്പോൾ അപകടം മനസ്സിലാക്കി ഹിസ്കിയാ രാജാവ് അതിനെ നശിപ്പിച്ചുകളഞ്ഞു (2 രാജാ. 20:1-5).

കർത്താവായ യേശുക്രിസ്തു മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയ സംഭവത്തെ തന്റെ ക്രൂശുമരണത്തിന്റെ മാതൃകയായി ഉയർത്തികാട്ടുന്നു. ''മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനെയും ഉയർത്തേണ്ടതാകുന്നു. അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു തന്നെ'' (യോഹ. 3:14, 15).

2) സാക്ഷ്യപെട്ടകം ഉണ്ടാക്കുവാൻ ദൈവം മോശയോട് കല്പിച്ചതു എങ്ങനെയെന്നു നോക്കാം. തങ്കം കൊണ്ട് കൃപാസനം ഉണ്ടാക്കണം. അതിന്റെ നീളം രണ്ടര മുഴവും വീതി ഒന്നര മുഴവുമായിരിക്കണം. പൊന്നുകൊണ്ട് അവയെ ഉണ്ടാക്കേണം. ഒരു കെരൂബിനെ ഒരറ്റത്തും മറ്റെ കെരൂബിനെ മറ്റേ അറ്റത്തും ഉണ്ടാക്കണം. കെരൂബുകൾ മേലോട്ട് ചിറകു വിടർത്തി ചിറകുകൊണ്ട് കൃപാസനത്തെ മൂടുകയും തമ്മിൽ അഭിമുഖമായിരിക്കുകയും വേണം. കെരൂബുകളുടെ മുഖം കൃപാസനത്തിന് നേരെയായിരിക്കണം... അവിടെ ഞാൻ നിനക്കു പ്രത്യക്ഷനായി കൃപാസനത്തിന്മേൽ നിന്നും സാക്ഷ്യപ്പെട്ടകത്തിന്മേൽ നിൽക്കുന്ന രണ്ടു കെരൂബുകളുടെ നടുവിൽ നിന്നും യിസ്രായേൽ മക്കൾക്കായി ഞാൻ നിന്നോട് കൽപ്പിക്കാനിരിക്കുന്ന സകലവും നിന്നോട് അരുളിച്ചെയ്യും (പുറ. 25:18-12). രണ്ടു കെരൂബുകളുടെ പ്രതിമ ഉണ്ടാക്കിയത് മേൽ ആകാശത്തിലെങ്കിലും താഴെ ഭൂമിയിലെങ്കിലും യാതൊന്നിന്റെ പ്രതിമയും ഉണ്ടാക്കരുത് എന്ന രണ്ടാം കല്പനയുടെ ലംഘനമല്ലേ? അല്ല! കാരണം കെരൂബുകൾ പ്രതിനിധീകരിക്കുന്ന മാലാഖമാരെ ആരാധിക്കുക എന്നതല്ല ഇവിടെ ഉദ്ദേശിക്കുന്നത്. പിന്നെയോ, ദൈവകല്പനയ്ക്ക് വിധേയമായി ദൈവത്തിന്റെ മഹത്വം ദർശിക്കുന്നതിന് വേണ്ടിയാണ് കെരൂബുകളെ ഉണ്ടാക്കിയത്.

3) ശലോമോൻ രാജാവ് ദേവാലയം നിർമ്മിക്കുകയും അതിനകം മുഴുവനും പലവിധ വർണ്ണങ്ങളാൽ അലങ്കരിക്കുകയും ചെയ്തു: അന്തർമന്ദിരത്തിൽ അവൻ ഒലിവുമരം കൊണ്ടു പത്തു മുഴം ഉയരമുള്ള രണ്ട് കെരൂബുകളെ ഉണ്ടാക്കി ഒരു കെരൂബിന്റെ ഒരു ചിറകു അഞ്ചു മുഴം.... കെരൂബിനെ അവൻ പൊന്നു കൊണ്ടു പൊതിഞ്ഞു (രാജാ. 6:23-28). പിന്നെ അവൻ അന്തരാലയവും ബഹിരാലയവുമായ ആലയത്തിന്റെ ചുവരുകളിലെല്ലാം ചുറ്റും കെരൂബ്, ഈന്തപ്പന, വിടർന്ന പുഷ്പം എന്നിവയുടെ രൂപം കൊത്തിയുണ്ടാക്കി ആലയത്തിന്റെ കതകുകളിലും കെരൂബുകളുടെ രൂപം കൊത്തിയുണ്ടാക്കി അവയുടെ മേൽ പൊന്നു പൊതിഞ്ഞു (1 രാജാ. 6:32-35). അങ്ങനെ ദേവാലയവും മുഴുവനും ചിത്രപ്പണികളും മറ്റു പെയിന്റിംഗുകളും കൊണ്ടു അലംകൃതമാക്കിയെങ്കിലും ജനം യഹോവയെ മാത്രം ആരാധിച്ചു. ആരും തന്നെ ചിത്രപ്പണികളെ ആരാധിച്ചില്ല. ആരും രണ്ടാം കല്പന ലംഘിച്ചതുമില്ല.

4) സാക്ഷിയിൻപെട്ടകത്തെ പഴനിയമപിതാക്കന്മാർ ആദരിച്ചിരുന്നത് വിഗ്രഹാരാധനയായിരുന്നുവോ? ഹായി പട്ടണക്കാർ യിസ്രായേൽ മക്കളെ പിടിച്ചടക്കിയപ്പോൾ യോശുവാ തന്റെ വസ്ത്രം കീറി യഹോവയുടെ പെട്ടകത്തിന്റെ മുമ്പിൽ അവനും യിസ്രായേൽ മൂപ്പന്മാരും തലയിൽ മണ്ണു വാരിയിട്ട് കൊണ്ടു സന്ധ്യ വരെ സാഷ്ടാംഗം വീണു കിടന്നു. താൻ രണ്ടാം കൽപ്പന ലംഘിച്ചുവെന്ന് ദൈവം യോശുവായോടു പറഞ്ഞില്ല എന്നു മാത്രമല്ല അത്ഭുതകരമായി ആഖാന്റെ പാപമാണ് യിസ്രായേൽക്കാരുടെ പതനത്തിന് കാരണമെന്ന് വെളിപ്പെടുത്തികൊടുക്കുകയും, പിന്നീട് ഹായി പട്ടണം തന്റെ കൈയ്യിൽ ഏൽപ്പിക്കുകയും ചെയ്തു. സാക്ഷിയിൻപെട്ടകത്തിന്റെ മുമ്പാകെ കുമ്പിട്ടതുകൊണ്ട് യോശുവാ പാപം ചെയ്തു എന്നു പറയുവാൻ കഴിയുകയില്ല. കാരണം, യോശുവാ വന്ദിച്ചതു പെട്ടകത്തെയല്ലാ കെരൂബുകൾക്ക് നടുവിൽ നിന്നുകൊണ്ട് തന്നോട് സംസാരിച്ച ജീവനുള്ള ദൈവത്തെയാണ്. ഇതുതന്നെയാണ് ദാവീദും കൂട്ടരും യഹോവയുടെ പെട്ടകം ആർപ്പുകളോടും കാഹളനാദത്തോടും കൂടി കൊണ്ടുവന്നപ്പോൾ ചെയ്തതും (2 ശമു. 6:12-15).

5) ഓർത്തഡോക്സ് സഭ ഒരിക്കലും ചിത്രങ്ങളെയോ ഐക്കണുകളെയോ ആരാധിക്കണമെന്ന് പഠിപ്പിച്ചിട്ടില്ല. 'എനിക്കു ശുശ്രൂഷ ചെയ്യുന്നവനെ പിതാവു മാനിക്കും' എന്ന വേദവാക്യം അടിസ്ഥാനമാക്കി നാം അവയെ ആദരിക്കു



കയും ബഹുമാനിക്കുകയും ചെയ്യുന്നതിലൂടെ അവ ആരെ പ്രതിനിധീകരിക്കുന്നുവോ അവരെ വന്ദിക്കുകയാണ് ചെയ്യുന്നത്. പിതാവാം ദൈവം തന്റെ വിശുദ്ധരെ മാനിക്കുന്നുവെങ്കിൽ നമുക്ക് അതിന് പറ്റുകയില്ലേ?

കർത്താവിന്റെ ക്രൂശിനെ സംബന്ധിച്ചും ഇതു തന്നെയാണർത്ഥമാക്കുന്നത്. പൗലോസ് ശ്ലീഹാ ഗലാത്യരോട് പറയുന്നത് യേശുക്രിസ്തുവിനെ ക്രൂശിക്കപ്പെട്ടവനായി അവരുടെ മുമ്പിൽ വരച്ചു കാട്ടിയിരിക്കുന്നു എന്നാണ് (ഗലാ. 3:1). ക്രൂശിനെ വന്ദിക്കുന്നത് തടിയെ വന്ദിക്കുവാനല്ല. പിന്നെയോ അതിന്മേൽ തൂക്കിയ കർത്താവിന്റെ അതുല്യമായ സ്നേഹം മനസ്സിലാക്കുന്നതിനും അവനെ ആരാധിക്കുവാനുമാണ്. വേദപുസ്തകത്തെ ചുംബിക്കുന്നതും ഇതേ അർത്ഥത്തിലാണ്. ദൈവവചനത്തോടുള്ള നമ്മുടെ സ്നേഹം പ്രകടിപ്പിക്കുവാനും ദൈവകല്പനകൾ അനുസരിച്ച് ജീവിക്കുവാനുള്ള കൃപയാർജ്ജിക്കുവാനും വേണ്ടിയാണ് നാം അതു ചെയ്യുന്നത്.

### 2. അല്പം വേദശാസ്ത്ര വിശകലനം

പ്രൊട്ടസ്റ്റന്റുകാരുടെ വാദങ്ങൾ പലപ്പോഴും യുക്തിയിൽ നിന്നു ഉളവാകുന്നതാണ്. ദൈവാരാധനയ്ക്ക് ഐക്കണുകളുടെയും ചിത്രങ്ങളുടെയും ആവശ്യമില്ല; നേരിട്ട് ആരാധിച്ചാൽ മതിയാകും എന്നാണ് ഇവർ യുക്തിപരമായി വാദം ഉന്നയിക്കാറുള്ളത്. മനുഷ്യാവതാരം ആവശ്യമില്ല. ദൈവത്തിനു മനുഷ്യാവതാരത്തിലൂടെയല്ലാതെ ലോകരക്ഷ നടപ്പാക്കുവാൻ കഴിയും എന്ന ചില യുക്തിചിന്തകരുടെ അഭിപ്രായത്തിനു സമാനമായ ഒരു ചിന്തയാണിത്. പ്രൊട്ടസ്റ്റന്റ് സംഘടനകൾ ദൈവത്തിന്റെ മനുഷ്യാവതാരത്തിൽ വിശ്വസിക്കുന്നവരാണെന്നോർത്ത് അവർക്കു വേണ്ടി നമുക്ക് ദൈവത്തെ സ്തുതിക്കാം. ദൈവം സർവ്വവ്യാപിയും സർവ്വശക്തനുമായിരുന്നിട്ടും തന്റെ സ്വഭാവത്തിനു യാതൊരു വ്യത്യാസവും വരുത്താതെ ലോകരക്ഷയ്ക്ക് വേണ്ടി സ്വയം വെറുമയാക്കപ്പെട്ട അനുഭവമാണ് മനുഷ്യാവതാരത്തിലൂടെ നാം ദർശിക്കുന്നത്. സർവ്വവ്യാപിയായിരുന്നവൻ ഒരു മനുഷ്യനായി നമുക്ക് മുമ്പാകെ വെളിപ്പെട്ടു. നമ്മുടെ മുമ്പാകെ നമ്മെപ്പോലെ നിൽക്കുന്ന നമ്മുടെ കർത്താവാണ് നമ്മുടെ ആരാധനയുടെ

ലക്ഷ്യവും ഘടകവുമെല്ലാം. യേശുക്രിസ്തുവിനെ കാണുക എന്നാൽ ഒരു മനുഷ്യനെ കാണുക എന്നല്ല അർത്ഥമാക്കുക. മനുഷ്യനായിത്തീർന്ന ദൈവത്തെ കാണുക എന്നാണ് നാം വിശ്വസിക്കുന്നത്.

ഇതു തന്നെയാണ് ചിത്രങ്ങളും ഐക്കണുകളും ആരാധനാമുറകളായി ഉപയോഗിക്കപ്പെടുന്നതിന്റെ അർത്ഥവും. ആരാധനാ സമയത്തു നമ്മുടെ മുമ്പാകെ വച്ചിരിക്കുന്ന ചില വസ്തുക്കളെയോ പദാർത്ഥങ്ങളെയോ കാണുകയല്ല നാം ചെയ്യുന്നത്, പിന്നെയോ അവയിലൂടെ വെളിപ്പെടുന്ന സർവ്വവ്യാപിയും സർവ്വശക്തനുമായ ദൈവത്തിന്റെ മഹത്വത്തെയും അപ്രമാദിത്വത്തെയുമാണ് ദർശിക്കുന്നത്. ഐക്കണുകളും ചിത്രങ്ങളുമൊക്കെ ആരാധനാസ്ഥലത്ത് ആദരവോടെ സൂക്ഷിക്കുമ്പോൾ വിശ്വാസികൾക്ക് അവ അദൃശ്യമായ സ്വർഗ്ഗീയ ലോകത്തിലേക്കുള്ള ദൃശ്യജാലകങ്ങളായി മാറ്റപ്പെടുന്നു. ദൃശ്യലോകവും അദൃശ്യലോകത്തിലെ സർവ്വഗണങ്ങളും കൂടിച്ചേർന്ന് ദൈവത്തെ നിത്യമായും സത്യമായും ആരാധിക്കുമ്പോഴുണ്ടാകുന്ന ആത്മീയാനന്ദമാണ് നമ്മുടെ ലക്ഷ്യം. അതിനു ഐക്കണുകളുംചിത്രങ്ങളും നമ്മെ സഹായിക്കുന്നു.

മനുഷ്യന്റെ ബുദ്ധിവികാസങ്ങൾക്കപ്പുറമായി മറഞ്ഞിരിക്കുന്ന ദൈവികരഹസ്യങ്ങളെ അനുഭവമാക്കുവാൻ ചില ബൗദ്ധിക പ്രതിഭാസങ്ങൾ കൊണ്ടു മാത്രം സാദ്ധ്യമാകുകയില്ല. സാമൂഹ്യജീവിയായ മനുഷ്യൻ ദൃശ്യപരമായ കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നതിനാൽ ദൃശ്യവസ്തുക്കൾ മനുഷ്യന്റെ ശ്രദ്ധ പിടിച്ചുപറ്റുന്നതിനും അവനെ അതിൽ സംബന്ധിപ്പിക്കുന്നതിനും സഹായിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾക്കു വിഷയീഭൂതമായ വഴികളിൽ കൂടി ദൈവവുമായുള്ള ബന്ധം പുലർത്തുന്നതിനു ഐക്കണുകളും ചിത്രങ്ങളും മറ്റ് ബാഹ്യ അടയാളങ്ങളും മനുഷ്യനെ സഹായിക്കുന്നു. ദൈവത്തെക്കുറിച്ചുള്ള ഏറ്റവും വലിയ അറിവ് നമുക്ക് ലഭിച്ചിരിക്കുന്നത് നമ്മുടെ മുമ്പാകെ നിൽക്കുന്ന മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിൽ കൂടിയാണല്ലോ. ആകയാൽ ദൈവിക സാമീപ്യം അനുഭവിക്കാനുതകുന്ന പ്രധാന മാധ്യമമായ ചിത്രകലകളും (ഐക്കണുകൾ) ചിത്രങ്ങളും വി. വേദപുസ്തകാടിസ്ഥാനത്തിൽ തന്നെ സഭയിൽ ഇനിയും വികസിപ്പിക്കേണ്ടിയിരിക്കുന്നു. ചിത്രങ്ങളും ചിത്രകലകളും വിശദീകരിക്കുന്ന വേദപുസ്തക ചരിത്രസംഭവങ്ങളും വീരനായകന്മാരുടെ ജീവചരി



ത്രങ്ങളും ഒക്കെ നിസാരമായി കാണുവാൻ നമുക്ക് ഇടവരരുത്. ഒരു പുസ്തകം വായിക്കുന്നതിനേക്കാളോ അല്ലെങ്കിൽ ഒരു പ്രസംഗം കേൾക്കുന്നതിനേക്കാളുമോ ശക്തിയും സ്വാധീനവും ചിലപ്പോൾ ചില ചിത്രങ്ങൾക്കും ചിത്രകലകൾക്കും മനുഷ്യജീവിതത്തിൽ ഉണ്ടാക്കിയെടുക്കുവാൻ സാധിക്കും.

ഈ കാലഘട്ടത്തിലെ ഒരു പ്രത്യേകത പെന്തക്കോസ്തു സംഘടനകൾ ഉൾപ്പെടെ പല പ്രൊട്ടസ്റ്റന്റുകാരും അവരുടെ ആരാധനാലയങ്ങളിൽ കുരിശു സ്ഥാപിക്കുവാൻ തുടങ്ങിയിരിക്കുന്നു എന്നതാണ്. സണ്ടേസ്കൂൾ കുട്ടികൾക്ക് യേശുക്രിസ്തു, മാലാഖമാർ, പ്രവാചകന്മാർ, നോഹയുടെ പെട്ടകം, നല്ല ഇടയനും ആട്ടിൻകൂട്ടവും, ഏലിയാ, ഏലിശാ, ലാസർ തുടങ്ങി പലരുടെ ചിത്രങ്ങളും അവർ വിതരണം ചെയ്യുന്നുണ്ട്. ഓർത്തഡോക്സുകാർ രണ്ടാം കല്പന ലംഘിക്കുന്ന വിഗ്രഹാരാധികളും തങ്ങൾ സത്യവിശ്വാസികളും ആണെന്നു പറഞ്ഞു പരിഹസിച്ചു നടക്കുന്ന ഇവരുടെ പ്രസ്താവനകളും പ്രായോഗിക ജീവിതവും തമ്മിലുള്ള വിരോധാഭാസം മനസ്സിലാക്കുവാൻ കഴിയുന്നില്ല. ❑



**ചെങ്ങന്നൂർ മെഴുവേലി ഹോളി ഇന്നസെന്റ് ഓർത്തഡോക്സ്പള്ളി ഏർപ്പെടുത്തിയ ഹോളി ഇന്നസെന്റ്റ് അവാർഡ് (2022–23) ജീവകാരുണ്യ–പരിസ്ഥിതി–സാമൂഹ്യ പ്രവർത്തകയും പാർശ്വവൽക്കരിക്കപെട്ടവരുടെ ശബ്ദവുമായ സാമൂഹ്യ പ്രവർത്തക ദയബായിക്ക് വിശുദ്ധ കുർബ്ബാനനന്തരം ഡോ. മാത്യൂസ് മാർ തിമോത്തിയോസ് സമർപ്പിച്ചു.**




**ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിലെ യുവജന വിഭാഗമായ സെന്റ് തോമസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ വജ്ര ജൂബിലി ആഘോഷങ്ങളുടെ സമാപന സമ്മേളനം അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു.**



**ഇടുക്കി ഭദ്രാസന ബാലസമാജം ക്യാമ്പിൽ ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ സേവേറിയോസും കുട്ടികളും.**



**ഭാരതത്തിന്റെ അഭിമാനമായ യുദ്ധക്കപ്പൽ 'വിക്രാന്തി'ന്റെ നിർമാണത്തിന് നേതൃത്വം നൽകിയ കോട്ടയം പങ്ങട പള്ളി ഇടവകാംഗം സന്തോഷ് ഫിലിപ്പിന് (General Manager, Cochin Ship Yard) മാതൃ ഇടവകയുടെ ആദരവ് സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലീത്താ കൈമാറുന്നു.**

പുസ്തകം



# വിശുദ്ധ രഹസ്യങ്ങൾ

## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

**ശെമ്മാശ്ശന്മാരേക്കുറിച്ച്**: ശെമ്മാശ്ശന്മാർ മാലാഖമാരുടെ ഗണത്തിലാണ്. തങ്ങളുടെ ചിറകുകളാൽ ബലിപീഠത്തെ മറയ്ക്കുന്ന സ്രോപ്പേന്മാരുടേയും ക്രൂബേന്മാരുടേയും ശുശ്രൂഷയാണ് അവർ നിർവ്വഹിക്കുന്നത്. കീടങ്ങളെ ഓടിക്കുകയല്ല എന്നാൽ അനുവാദമില്ലാത്തത് അടുത്തുവരുവാൻ അവർ സമ്മതിക്കുന്നില്ല. ഇപ്രകാരം പറയുന്നു, മുകളിലുള്ളതിന്റെ സാമ്യമാണ് താഴെയുള്ളതിനും (ഓഡ്സ് ഓഫ് സോളമൻ). ശെമ്മാശ്ശന്മാർ മുൻപത്തെ ലേവ്യരുടെ സ്ഥാനത്ത് നിലകൊള്ളുന്നു. ശെമ്മാശ്ശന്മാർ നമ്മുടെ രക്ഷകനായ യേശുവിന്റെ തലയ്ക്കലും കാൽക്കലും കാണപ്പെട്ട മാലാഖമാരെ സൂചിപ്പിക്കുന്നു. പുരോഹിതനായ സങ്കീർത്തനക്കാരൻ പറയുന്നതുപോലെ *അവൻ കാറ്റുകളെ തന്റെ മാലാഖമാരും (ദൂതന്മാരും) അഗ്നിജ്വാലയെ തന്റെ ശുശ്രൂഷക്കാരും ആക്കുന്നു* (സങ്കീ 104:4). ശുശ്രൂഷക്കാരെ (ശെമ്മാശ്ശന്മാരെ) *തന്റെ ഇഷ്ടം ചെയ്യുന്നവരും ആക്കുന്നു* (സങ്കീ. 103:21). അതുകൊണ്ടാണ് സഭയുടെ എല്ലാ സംഘങ്ങളേയും ഇവർ മൂലം പൂർണ്ണമാക്കുന്നത്. മൂന്ന് പ്രാവശ്യം അവർ കാദീശ് എന്ന് ഉറക്കെ പറയുന്നത് വിജാതികളുടെ മാനസാന്തരത്തെ സൂചിപ്പിക്കുന്നു. അത് നാം അനുഷ്ഠിക്കുന്നതും ഏശായ മുൻകണ്ടതുമായ രഹസ്യത്തെ പൂർത്തിയാക്കുകയും ചെയ്യുന്നു. ഗ്രന്ഥങ്ങളുടെ വായന, പ്രഖ്യാപനം, ദേവാലയ വാതിലുകളെ സൂക്ഷിക്കൽ, എല്ലാവരും ശാന്തമായി നിൽക്കണമെന്ന പ്രഖ്യാപനം, എല്ലാ തരത്തിലുള്ളവരേയും സൂക്ഷിക്കൽ, എല്ലാവരേയും അവരവരുടെ സ്ഥാനത്തും നിരകളിലും ക്രമീകരിക്കുക എന്നിവ അവരുടെ ചുമതലകളാണ്.

അവരുടെ ഇടത്തേ തോളത്തുള്ള ഊറാറ അവരുടെ അനുസരണത്തെ സൂചിപ്പിക്കുന്നു. അതായത് കീഴ്സ്ഥാനത്തുള്ളവരുടെ അനുസരണയെ സൂചിപ്പിക്കുന്നു. തന്റെ തലയിലോ രണ്ട് തോളിന്മേലോ ഊറാറ ഉള്ളവൻ അധികാരം ഉള്ളവൻ ആകുന്നു.

**ശെമ്മാശ്ശൻ പുരോഹിതനോട് ബാറെക്മോർ എന്ന് പറയുന്നതിനേക്കുറിച്ച്:** 'ബാറെക്മോർ' എന്ന് ശെമ്മാശ്ശൻ പറഞ്ഞതിനുശേഷം, അറിവില്ലാത്തവരും പഠിത്തമില്ലാത്തവരുമായ പുരോഹിതന്മാർ 'ബാറെക്മോർ' എന്ന് പറയാറുണ്ട്. ഈ കാരണങ്ങളാൽ പുരോഹിതൻ ബാറെക്മോർ എന്നു പറയുന്നത് ന്യായമല്ല. ഒന്ന്, ശെമ്മാശ്ശനോടാണ് ബാറെക്മോർ എന്ന് പറഞ്ഞത്. രണ്ട്, ശെമ്മാശ്ശൻ 'ബാറെക്മോർ' എന്ന് പറയുമ്പോൾ അയാൾ പുരോഹിതനോട് അനുഗ്രഹിക്കുവാൻ അപേക്ഷിക്കുകയും പ്രാർത്ഥിക്കയുമാണ്. എന്നാൽ പുരോഹിതൻ തിരിഞ്ഞ് എന്നെ അനുഗ്രഹിക്കണമെന്ന് പറഞ്ഞാൽ ശെമ്മാശ്ശനാണ് അനുഗ്രഹിക്കുന്നത് എന്ന് തോന്നിപ്പോകും. അതുകൊണ്ട് പുരോഹിതൻ 'ബാറെക്മോർ' എന്ന് പറയുന്നത് ശരിയല്ല.

**സുഗന്ധധൂപത്തെക്കുറിച്ച്:** സുഗന്ധധൂപം മദ്ബഹായിൽ നിന്ന് പുറപ്പെട്ട് ഹൈക്കലാ മുഴുവൻ ചുറ്റി തിരികെ മദ്ബഹായിലേക്ക് വരുന്നത് സൂചിപ്പിക്കുന്നത്; ഒന്ന്, പരിശുദ്ധ ത്രിത്വത്തിന്റെ അനുഗ്രഹം പുറപ്പെട്ട് എല്ലാ വിശുദ്ധന്മാരിലും എത്തുന്നു എങ്കിലും അതിന്റെ ഉദ്ഭവസ്ഥാനത്തിൽ അതിന്റെ




ശക്തിക്ക് നീക്കം സംഭവിക്കുന്നില്ല, അതുപോലെ അതിന് മാറ്റം വരുകയോ കുറവു വരുകയോ ചെയ്യുന്നില്ല. രണ്ട്, അത് സ്വർഗ്ഗത്തിൽനിന്നിറങ്ങിവന്ന സുഗന്ധപരിമളവും നിരപ്പിന്റെ ധൂപവും ആയിത്തീർന്ന വചനമായ ദൈവത്തെ സൂചിപ്പിക്കുന്നു. അവൻ നമുക്കുവേണ്ടി തന്നെത്തന്നെ പിതാവാം ദൈവത്തിന് ബലിയായി അർപ്പിച്ച് ലോകത്തിന് ശുദ്ധീകരണം നൽകി തന്റെ ദൈവത്വത്തിന് കുറവോ മാറ്റമോ കൂടാതെ തന്റെ പിതാവിന്റെ സന്നിധിയിലേക്ക് മടങ്ങിപ്പോയി. മൂന്നാമത്, ഇമ്മാനുവേലിന്റെ സ്ഥാനത്തുള്ള ബലിപീഠത്തിൽനിന്ന് പുറപ്പെടുന്ന സുഗന്ധപരിമളം വിശ്വാസികളുള്ള ഹൈക്കലായിൽ ചുറ്റി അവരുടെ സ്വീകരണവും അംഗീകാരവും വാങ്ങി തിരികെ ഇമ്മാനുവേലാകുന്ന ബലിപീഠത്തിലേക്ക് പ്രവേശിക്കുന്നു.

**ഏകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു എന്നതിനേക്കുറിച്ച്**: ഇത് അറിയുന്നത് നല്ലതാണ്. പരിശുദ്ധ ശ്ലീഹന്മാർ മുതൽ വിശ്വാസിയായ കുസ്തന്തീനോസ് രാജാവ് വരെ പരിമളധൂപത്തിന് ശേഷം പുരോഹിതൻ കുർബാന തുടങ്ങും എന്നല്ലാതെ മറ്റൊന്നും പറയാറില്ലായിരുന്നു. അതിനുശേഷം രാജാവ് മുന്നൂറ്റിപ്പതിനെട്ടു പേരുടെ സുന്നഹദോസ് വിളിച്ചുകൂട്ടുകയും സ്തുതിചൊവ്വാക്കപ്പെട്ട ഈ വിശ്വാസം ഉറപ്പിക്കുകയും ചെയ്തു. ഇത് ഞങ്ങൾ വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നു. കുർബ്ബാന ആരംഭിക്കുന്നതിന് മുമ്പ് വിശ്വാസികൾ അത് ചൊല്ലുകയും അതിന് ശേഷം പുരോഹിതൻ കുർബ്ബാന ആരംഭിക്കണം. താഴെ പറയുന്ന കാരണങ്ങളാൽ വിശ്വാസികൾ ഇത് ഏറ്റുചൊല്ലണം. ഒന്ന്, ശരിയായതാണ് (വിശ്വാസമാണ്) തങ്ങൾ വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നതെന്ന് അവർ അറിഞ്ഞിരിക്കണം. രണ്ട്, അവരുടെ വിശ്വാസവും ഏറ്റുപറയലും ഒന്നുത

ന്നെയാണ്. മൂന്ന്, അതുമൂലം അവരുടെ മനസ്സുകളും ചിന്തകളും അധരങ്ങളും വിശുദ്ധീകരിക്കപ്പെടണം. അതുപോലെ കുർബ്ബാന അണയ്ക്കുന്നവൻ സഭാഗാത്രത്തിന്റെ മുഴുവൻ നാവാകയാൽ ഇതിൽനിന്ന് തുടങ്ങണം.

വീണ്ടും, ഇതുകൂടെ അറിയുന്നത് നന്നായിരിക്കും. ഞാൻ വിശ്വസിക്കുന്നു എന്നാണ് സുന്നഹദോസ് നിശ്ചയിച്ചത് അല്ലാതെ ഞങ്ങൾ വിശ്വസിക്കുന്നു എന്നല്ല. ഞാൻ വിശ്വസിക്കുന്നു എന്ന് നിശ്ചയിക്കാൻ കാരണം ഇത് ഒരു പ്രാർത്ഥനയോ അപേക്ഷയോ അല്ല. പ്രാർത്ഥിക്കുകയോ അപേക്ഷിക്കുകയോ ചെയ്യുന്നത് ഏകമായോ മറ്റുള്ളവരോടൊപ്പമോ വേണം എന്നാണ് ഞങ്ങളോട് കൽപ്പിച്ചിട്ടുള്ളത്, അത് യുക്തവുമാണ്. എന്നാൽ ഇത് ഒരു വിശ്വാസവും ഏറ്റുപറച്ചിലുമാണ്. പരസ്പരമോ മറ്റൊരാൾക്കു വേണ്ടി വിശ്വസിക്കുകയോ ഏറ്റുപറയുകയോ ചെയ്യാൻ കൽപ്പിക്കുന്നില്ല അത് യുക്തവുമല്ല. എന്നാൽ ഏവനും സ്വയമേവയും അവനുവേണ്ടിയും ഏറ്റുപറയണം. അതുകൊണ്ട് പരിശുദ്ധ സുന്നഹദോസ് നിശ്ചയിച്ചിട്ടുള്ളപോലെ ഞാൻ വിശ്വസിക്കുന്നു എന്ന് അവനവനുവേണ്ടിത്തന്നെ പറയുന്നതാണ് ന്യായമായിട്ടുള്ളത് അല്ലാതെ ഞങ്ങൾ വിശ്വസിക്കുന്നു എന്നല്ല.

വീണ്ടും, ഇത് അറിഞ്ഞിരിക്കുന്നത് നല്ലതാണ്. വിശ്വാസപ്രമാണം അഞ്ച് ഭാഗങ്ങളായി തിരിച്ചിരിക്കുന്നു. ഒന്നാമത്തേത് ദൈവശാസ്ത്രം, രണ്ട്, മനുഷ്യാവതാരം, മൂന്ന്, മാമൂദീസായെക്കുറിച്ച്, നാല്, പൊതുവായ പുനരുദ്ധാനത്തേക്കുറിച്ച്, അഞ്ച്, വരുവാനുള്ള ന്യായവിസ്താരത്തേയും പ്രതിഫലത്തേയും കുറിച്ച്.

**വീണ്ടും പടിയിന്മേലുള്ള പ്രഖ്യാപനത്തേക്കുറിച്ച്:** പടിയിന്മേൽ (നിന്നുകൊണ്ട്) ശെമ്മാശ്ശൻ ജനത്തോട് നല്ലവണ്ണം നിൽക്കണമെന്നും അവരുടെ ഹൃദയങ്ങൾ ആകുലതകളിൽ നിന്നും ലൗകികചിന്തകളിൽ നിന്നും അകന്നിരിക്കണമെന്നും ഈ പ്രഖ്യാപനത്തിലൂടെ ആഹ്വാനം ചെയ്യുന്നു. പുരോഹിതൻ പറയുന്ന കാര്യങ്ങൾക്ക് ചെവികൊടുക്കണം, അവരെ കേൾക്കുവാനും അപേക്ഷകൾക്ക് മറുപടി തരുവാനും ദൈവത്തോടപേക്ഷിക്കണമെന്നും തങ്ങളോട് മറുപടി പറയണമെന്ന് കൽപ്പിച്ചിട്ടുള്ളവയ്ക്ക് മറുപടി നൽകണം എന്നും പറയുന്നു.

**സമാധാനപ്രാർത്ഥനയേക്കുറിച്ചും എന്റെ കർത്താവേ നിന്റെ കൃപയാൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമേ എന്നതിനേക്കുറിച്ചും, പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി എന്നതിനേക്കുറിച്ചും:** സമാധാനത്തിന് മുമ്പുള്ള പ്രാർത്ഥനക്ക് മുമ്പ് ഇവയേക്കുറിച്ച് പറയുന്നത് യുക്തമായിരിക്കുമോ അല്ലയോ? എന്റെ കർത്താവേ നീ നല്ലവനും കോപിക്കാത്തവനും ആകയാൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമേ എന്നിങ്ങനെ നാം പറയും. സമാധാനത്തിന് മുമ്പ് ഈ പ്രാർത്ഥന ചൊല്ലുന്നത് നന്നല്ല. കാരണം അതു നല്ലതാണെങ്കിലും അതിന്റെ സ്ഥലവും അതുപോലെ സമയവും അതല്ല. ഒന്ന്, സുവിശേഷം നല്ലതാണ്, എന്നാൽ ഹാലേലൂയ്യായുടെ സ്ഥാനത്ത് വായിക്കുന്നത് നല്ലതല്ല കാരണം അതിന്റെ സമയം അതല്ല. മറ്റ് എല്ലാറ്റിലും എന്നപോലെ ഇവിടെയും ഈ രണ്ടു പ്രാർത്ഥനകളും അതായത്, ശുദ്ധീകരണവും വെടിപ്പാക്കലും നിരപ്പാകലും കുർബാന തുടങ്ങുന്നതിന് മുമ്പും സമാധാന പ്രാർത്ഥനയ്ക്ക് മുമ്പും നടക്കുന്നത് യോജിച്ചതല്ല. അതുപോലെ വീണ്ടും പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി എന്ന് സമാധാന പ്രാർത്ഥനയ്ക്ക് മുമ്പ് പറയുന്നതും യുക്തമല്ല. കാരണം പുത്രനും ആത്മാവിനും അവർ ആരിൽനിന്ന് സ്തുതി ഉണ്മയായി ചേർന്നിരിക്കുന്നുവോ ആ പിതാവിനോട് ചേർന്ന് സ്തുതി യുക്തമല്ലാത്തതുകൊണ്ടല്ല എന്നാൽ പുരോഹിതൻ മൂന്ന് ആളത്വങ്ങളേയും കുർബാനയിൽ സംബോധന ചെയ്തു സംസാരിച്ചുകൂടാ എന്നതുകൊണ്ടാണ്. ഇതിൽനിന്ന് മനസിലാക്കുന്നത് ജനവും പിതാവിനോട് 'പിതാവാം ദൈവമേ ഞങ്ങളോട് കരുണ ചെയ്യണമേ' മുതലായ മറുപടി പറയണം.

പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി എന്ന പ്രാർത്ഥന കുർബാനയിൽ നിന്ന് വന്നതല്ല മറിച്ച് പുരോഹിതന്മാർ തുടങ്ങിവച്ചതാണ്. ഇത് കാണപ്പെടുന്നത് പുരോഹിതന്മാർ വ്യക്തിപരമായി ഉണ്ടാക്കിയ ആരാധനാക്രമങ്ങളിലാണ്. ഓരോരോരോരുത്തർ അവരവരുടെ ഇഷ്ടത്തിനൊത്തവണ്ണം അതെഴുതി. അവ തമ്മിൽ യാതൊരു യോജിപ്പും ഇല്ല. പഴയതും പുതിയതുമായ (വേദ) പുസ്തകങ്ങൾ തമ്മിൽ ഒരു സ്ഥലത്തും വ്യത്യാസമില്ല. വിശുദ്ധ ആരാധനാ പുസ്തകങ്ങളിൽ ചെറുതും വലുതുമായ വ്യത്യാസങ്ങൾ നിങ്ങൾക്ക് കാണാം.



**സമാധാനത്തിന് മുമ്പുള്ള പ്രാർത്ഥനയേക്കുറിച്ച്:** കുർബാന അഞ്ച് അദ്ധ്യായങ്ങളായി വിഭാഗിച്ചിട്ടുണ്ട് എന്ന് മനസിലാക്കുന്നത് നന്നായിരിക്കും. ഒന്നാമത്തെ അദ്ധ്യായം ഇവിടെ മുതൽ തുടങ്ങുന്നു. ആദ്യത്തെ ഈ പ്രാർത്ഥന പിതാവാം ദൈവത്തോടുള്ള ഒരപേക്ഷയാണ്. അതുമൂലം അവൻ നമുക്ക് വെടിപ്പുള്ള ഹൃദയം നൽകുകയും ദൈവിക സ്നേഹത്തിൽ പരസ്പരം സമാധാനം കൊടുക്കുകയും ചെയ്യുന്നു.

**നിങ്ങൾ എല്ലാവരോടും കൂടെ സമാധാനം (ഉണ്ടായിരിക്കട്ടെ) എന്ന് പുരോഹിതൻ പറയുന്നതിനേക്കുറിച്ച്:** നിങ്ങൾ എല്ലാവരോടും കൂടെ സമാധാനം (ഉണ്ടായിരിക്കട്ടെ) എന്ന് പുരോഹിതൻ പറയുന്നത് മൂലം പട്ടക്കാരും (clergy) ജനങ്ങളും ഒരുപോലെ ശാന്തതയോടും സ്നേഹത്തോടും പരസ്പരം സമാധാനം കൊടുക്കുവാൻ അവരോട് അദ്ദേഹം ആഹ്വാനം ചെയ്യുകയാണ്. *നിങ്ങൾ പരസ്പരം സ്നേഹിക്കുമ്പോൾ നിങ്ങൾ എന്റെ ശിഷ്യന്മാരെന്ന് ഇതിനാൽ അറിയപ്പെടും* എന്ന് നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാരോട് പറഞ്ഞതുപോലെ പട്ടക്കാരും നിന്നേപ്പോലെ തന്നെ നിന്റെ അയൽക്കാരനേയും സ്നേഹിക്കണം എന്ന് പറഞ്ഞതുപോലെ ജനങ്ങളും സമാധാനം നൽകണം.

**അവിടുത്തെ ആത്മാവോടു കൂടെയും എന്ന ജനങ്ങളുടെ പ്രത്യഭിവാദനത്തേക്കുറിച്ച്:** മശിഹായോടെന്നപോലെ (ജനങ്ങൾ) പുരോഹിതനോട് മറുപടിയായി പറയുന്നു അങ്ങയുടെ ആത്മാവോടുകൂടെ. നീ ഞങ്ങൾക്ക് മാമോദീസായിലൂടെ നൽകിയ ആത്മാവ് നിന്നോടുകൂടെ. *എന്റെ സമാധാനം ഞാൻ നിങ്ങൾക്ക് തരുന്നു എന്റെ സമാധാനം ഞാൻ നിങ്ങൾക്ക് വച്ചിട്ട് പോകുന്നു* (യോഹ. 14:27) എന്ന് നീ അരുളിച്ചെയ്തപ്പോൾ നീ തന്ന നിന്റെ ശാന്തിയും സമാധാനവും ഞങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ. *നീ സ്വീകരിച്ചതും കൊടുത്തതുമായ സമാധാനം* എന്നിത്യാദി ദൈവശാസ്ത്രജ്ഞനായ വിശുദ്ധ ഗ്രീഗോറിയോസ് പറഞ്ഞതുപോലെ അങ്ങയുടെ കൂടെയും സമാധാനം ഉണ്ടായിരിക്കട്ടെ എന്ന് അവർ പുരോഹിതനോട് പറയുന്നു.

**കുർബാനയിൽ നാം പരസ്പരം നൽകുന്ന സമാധാനത്തെക്കുറിച്ച്:** ഈ സമയത്ത് നാം നൽകുന്ന സമാധാനത്തെക്കുറിച്ച് ഇവ മനസിലാക്കാം. ഒന്ന്, തന്റെ ശരീരം ഭക്ഷിച്ചുകൊണ്ട് ദൈവത്തെ സ്വീകരിക്കുവാൻ നാം തയ്യാറെടുക്കുകയാണ്. എന്നാൽ നമ്മിൽത്തന്നെയും നാം തമ്മിലും ഭിന്നിച്ച് നിലനിൽക്കുന്നതിനാൽ അപ്രകാരം (കുർബാന സ്വീകരിക്കുവാൻ) പാടില്ല, അതുകൊണ്ട് നാം സമാധാനം നൽകുന്നു. ബാഹ്യമായ ആലിംഗനം കൊണ്ട് നാം കാണിക്കുന്നതുപോലെ ആന്തരികമായി സ്നേഹവും സമാധാനവും ഉണ്ടായിരിക്കണം. രണ്ട്, നാം തമ്മിൽ പരസ്പരം നിരപ്പാകുന്നതിലൂടെ നാം ദൈവവുമായി നിരപ്പാകുകയാണ്. മൂന്ന്, നാം പരസ്പരം സമാധാനം നൽകുമ്പോൾ അർത്ഥമാക്കുന്നത് നാം പരസ്പരമുള്ള ശത്രുതയും നീക്കിക്കളയുകയാണ്. നാല്, നാം നൽകുന്ന സമാധാനത്തിലൂടെ നാം സൂചിപ്പിക്കുന്നത് *ദൈവവും മനുഷ്യനും തമ്മിലും സ്വജാതീയരും വിജാതീയരും തമ്മിലും ആത്മാവും ജഡവും തമ്മിലും നിലനിന്നിരുന്ന ശത്രുത്വം മിശിഹാ മായിച്ചുകളഞ്ഞ് നമ്മുടെ ഇടയിൽ സമാധാനവും ശാന്തിയും നിറച്ചു* (എഫേ. 2:14). അഞ്ച്, വീണ്ടും, ഈ സമയത്ത് നാം നൽകുന്ന സമാധാനം കൊണ്ട് *നീ ബലി അർപ്പിക്കുവാൻ പോകുമ്പോൾ നിന്റെ ബലി അവിടെ വച്ചിട്ട് ചെന്ന് നിന്റെ സഹോദരനോട് നിരന്നുകൊൾക* (മത്തായി 5:23-24) എന്ന് നമ്മുടെ കർത്താവ് പറഞ്ഞ വചനം നാം നിറവേറ്റുകയാണ് ചെയ്യുന്നത്.

**ബലിപീഠത്തിന്മേൽ വായിക്കപ്പെടുന്ന ജീവന്റെ പുസ്തകത്തേപ്പറ്റി:** ജീവന്റെ പുസ്തകം ബലിപീഠത്തിന്മേൽ വായിക്കുന്നത് ഈ കാരണങ്ങളാലാണ്. ഒന്ന്, ഞങ്ങൾക്ക് മുമ്പായി വിശുദ്ധിയോടും വെടിപ്പോടും വിശുദ്ധ അന്ത്യം പ്രാപിച്ചവരെയാണ് ഓർക്കുന്നത്. രണ്ട്, അവർ ജീവനോടെ ഇപ്പോഴും ഇരിക്കുന്നു അല്ലാതെ മരിച്ചവരല്ല. യേശുവിനോടുകൂടെ അവരുടെ നാമം പ്രസ്താവിക്കുന്നതിൽ നിന്ന് തെളിയുന്നത് *നീതിമാന്മാരുടെ ആത്മാക്കൾ ദൈവത്തോട് കൂടെയാണ്* (ജ്ഞാനം 3:1) എന്നതാണ്. മൂന്ന്, തങ്ങളുടെ ജീവിതത്താൽ അവർ കൂദാശകളോട് ചേർന്നിരിക്കുന്നു. അവരുടെ മരണശേഷവും കൂദാശകളിൽ അവരെ ഓർക്കുന്നത് ന്യായമാണ്. നാല്, യേശുവിന്റെ സ്ഥാനത്തുള്ള ബലിപീഠത്തിൽ അവരെ (പേരുകൾ) വായിക്കുന്നത് സൂചിപ്പിക്കുന്നത് എല്ലായ്പ്പോഴും അവർ യേശുവിനോട് കൂടെയാണ് എന്നാണ്. *ഞാൻ എവിടെ ആയിരിക്കുന്നുവോ അവിടെ എന്റെ ശുശ്രൂഷക്കാരനും ആയിരിക്കും* (യോഹ 12:26) കൂടാതെ അവർ നമ്മിൽ ഒന്നാകേണ്ടതാകുന്നു എന്നിങ്ങനെ (പറഞ്ഞതു) പോലെ. അഞ്ച്, അവരേക്കുറിച്ചുള്ള സ്മരണയെയാണ് ഇത് കാണിക്കുന്നത്. ആറ്, അതു മൂലം നാമും നല്ല ഒരന്ത്യം പ്രാപിക്കേണ്ടതിന് അവരുടെ വിശുദ്ധ നടപടികളെയും അവരുടെ സത്യവിശ്വാസത്തേയും അനുകരിക്കുവാനാണ് (എബ്രാ 13:7) ഈ പ്രഖ്യാപനത്തിലൂടെ അത് നമ്മോട് ആഹ്വാനം ചെയ്യുന്നത്. അവരേപ്പോലെ നമ്മുടെ മരണശേഷം നമ്മുടെ പേരുകളും ബലിപീഠത്തിൽ വായിക്കപ്പെടണം.

**പട്ടക്കാരും മേൽപ്പട്ടക്കാരും വിശുദ്ധ രഹസ്യങ്ങൾക്ക് മുമ്പ് കൈ കഴുകുന്നതിനേക്കുറിച്ച്:** നാം പറയും, വിശുദ്ധ രഹസ്യങ്ങളുടെ സമയത്ത് പട്ടക്കാർ ബലിപീഠത്തിന് മുമ്പിൽ വച്ച് ആദ്യം കൈ കഴുകുന്നു. ഇത് എല്ലാ ജനങ്ങളും ലൗകികങ്ങളായ എല്ലാ ആകുലതകളിൽനിന്നും തങ്ങളുടെ ഹൃദയങ്ങളെ കഴുകണമെന്ന് പഠിപ്പിക്കുന്നു. രണ്ട്, പുരോഹിതൻ തന്റെ കൈവിരലുകളുടെ അഗ്രം കഴുകുന്നത് അർത്ഥമാക്കുന്നത് കർത്താവിന്റെ മുമ്പാകെ തന്റെ മനസാക്ഷിയെ ശുദ്ധമാക്കുന്നു എന്നാണ്. മൂന്ന്, വീണ്ടും ഇത് സൂചിപ്പിക്കുന്നത് മശിഹാ ഹൃദയത്തെയും അന്തരീന്ദ്രിയങ്ങളെയും ശോധന ചെയ്യുകയും രഹസ്യ കാര്യങ്ങളെ കാണുന്നവനും ചിന്തകളെ അളക്കുന്നവനും മനസ്സുകളുടെ എല്ലാ ചലനങ്ങളേയും അറിയുന്നവനും ആകുന്നു എന്നാണ്. നാല്, എന്തുകൊണ്ട് വിരലുകളുടെ അഗ്രം മാത്രം കഴുകുന്നു? മറ്റെല്ലാ പാപങ്ങളിൽനിന്നും വെടിപ്പായിരിക്കുന്നു ചെറിയ ചില കുറവുകളല്ലാതെ-നിസ്സാര തെറ്റുകൾ- മറ്റൊന്നും അവനിൽ ഇല്ല, എന്നാണ് ഇത് കാണിക്കുന്നത്. അഞ്ച്, (പഴയ) നിയമത്തിൻ കീഴിലുള്ള പുരോഹിതന്മാരുടെ കഴുകലിനെ പ്രതിനിധീകരിക്കുന്നതാണ് ഈ കഴുകൽ.

**കർത്താവിന്റെ മുമ്പാകെ തലകളെ വണക്കണമെന്ന ശെമ്മാശ്ശന്റെ ആഹ്വാനത്തേക്കുറിച്ച്:** ഇവിടെ വീണ്ടും അദ്ദേഹം ജനത്തോട് തങ്ങളുടെ ശാരീരിക ഇന്ദ്രിയങ്ങളുടെയും ബൗദ്ധിക ഇന്ദ്രീയങ്ങളുടെയും തലകളെ കർത്താവിന്റെ മുമ്പാകെ കുനിക്കണമെന്നും അവനോട് യാചിക്കണമെന്നും പുരോഹിതൻ അവർക്കുവേണ്ടി അവനോട് നടത്തുന്ന യാചനകളുടെ ഈ അനുഗ്രഹം അവനിൽനിന്ന് സ്വീകരിക്കണമെന്നും ഈ രണ്ടാമത്തെ പ്രാർത്ഥനയിൽ ആഹ്വാനം ചെയ്യുന്നു. കുർബ്ബാനയിൽ ആകെ ജനങ്ങളുടെ മേൽ മൂന്ന് പ്രത്യേക പ്രാർത്ഥനകളാണ് ചൊല്ലുന്നത്. വീണ്ടും രണ്ടാമത്തേത്, വിശുദ്ധിയുള്ളത് വിശുദ്ധിയുള്ളവർക്ക് എന്നതിന് മുമ്പ്. അടുത്തത് (മൂന്നാമത്തേത്) കുർബ്ബാന എല്ലാം അവസാനിക്കാറാകുമ്പോഴാണ് പറയപ്പെടുന്നത്. ഇതിനെ ജനങ്ങളുടെ മേലുള്ള പ്രത്യേക (പ്രാർത്ഥന) എന്നറിയപ്പെടുന്നു. കാരണം ഇവയ്ക്ക് മൂന്നിനും മുമ്പാണ് കർത്താവിന്റെ മുമ്പാകെ നാം തലകുനിക്കണം എന്ന് ശെമ്മാശ്ശൻ പറയുന്നത്. ഈ മൂന്ന് പ്രാർത്ഥനകളെ കൈവെപ്പ് പ്രാർത്ഥന എന്ന് വിളിക്കപ്പെടുന്നു. ജനങ്ങളുടെ മേലുള്ള പ്രാർത്ഥന എന്നുംകൂടെ വിളിക്കപ്പെടുന്നു. കർത്താവിന്റെ മുമ്പാകെ നമ്മുടെ തലകളെ കുനിക്കണമെന്ന് ശെമ്മാശ്ശൻ എവിടെയൊക്കെ പറയുന്നുവോ അവിടെ മഹാപുരോഹിതൻ അല്ലെങ്കിൽ പുരോഹിതൻ ഒരു പ്രാർത്ഥന ജനങ്ങളുടെ മേൽ പ്രാർത്ഥിക്കുന്നു എന്ന് അറിയുന്നത് ന്യായമാണ്.

വീണ്ടും ഇതറിയുന്നത് യുക്തമാണ്. രണ്ട് കാരണങ്ങളാൽ കുർബാനയിൽ ജനങ്ങൾ മുട്ടുകുത്തുന്നത് നന്നല്ല. ഒന്ന്, കുമ്പിടീൽ നമ്മുടെ വീഴ്ചയുടെ അടയാളവും കുർബാന നമ്മുടെ ഉയിർപ്പിന്റെ അടയാളവുമാണ്. അതുകൊണ്ടാണ് ശെമ്മാശ്ശൻ പറയുന്നത് കർത്താവിന്റെ മുമ്പാകെ തലകളെ കുനിക്കണം എന്ന് അല്ലാതെ കർത്താവിന്റെ മുമ്പാകെ മുട്ടുകുത്തണം എന്നല്ല.



അതുകൊണ്ട് ശെമ്മാശ്ശൻ കൽപ്പിക്കുന്നതുപോലെ ജനം തലമാത്രം കുനിക്കുന്നത് യുക്തമാകുന്നു. അതുപോലെ പുരോഹിതൻ ഇപ്രകാരം പറയുന്നു തങ്ങളുടെ കഴുത്തുകളെ കുനിച്ചിരിക്കുന്നവരെ എന്ന്. നാം മുട്ടുകുത്തൽ നിരസിക്കുന്നില്ല. എന്നാൽ എല്ലായ്പ്പോഴും നാം സ്തുതിക്കുന്നതിനാൽ നാം ദൈവമുമ്പാകെ മുട്ടുകുത്തുന്നു. എന്നാൽ നാം പറയുന്നു, ഞായറാഴ്ച്ച കുർബ്ബാനയിൽ നാം ആരുംതന്നെ മുട്ടുകുത്തുന്നത് ശരിയല്ല.

**മൂന്നാമത്തെ പ്രാർത്ഥനയേക്കുറിച്ച്, ശോശപ്പായുടെ മേലുള്ളത്:** പട്ടക്കാരൻ അവന്റെയും അവന്റെ പിന്നിൽ നിൽക്കുന്ന ജനത്തിന്റെയും ഈ കുർബ്ബാന സ്വീകരിക്കണമേ എന്ന് ഈ പ്രാർത്ഥനയിൽ പിതാവായ ദൈവത്തോട് പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ നീതിയിൽ ആശ്രയിച്ചിട്ടല്ല ഞങ്ങൾ ബലി അർപ്പിക്കുവാൻ നിന്റെ അടുത്തുവരുന്നതെന്ന് അറിയാം. ഞങ്ങൾ എല്ലാവരും പാപികളാകുന്നു. പിന്നെയോ നിന്റെ മഹാ കരുണയിൽ ആശ്രയിക്കുന്നു, നീ ഞങ്ങളിൽനിന്ന് (ഈ കുർബ്ബാന) സ്വീകരിക്കണമേ.

**നന്നായി നിൽക്കണം തുടങ്ങിയവ ശെമ്മാശ്ശൻ പറയുന്നതിനേക്കുറിച്ച്:** ശെമ്മാശ്ശൻ ജനത്തോട് ജാഗ്രതയോടും ക്രമമായും ഭയത്തോടും വെടിപ്പോടും, വിശുദ്ധിയോടും അവർ നിൽക്കണമെന്ന് രണ്ടു കാരണങ്ങളാൽ ആഹ്വാനം ചെയ്യുന്നു. ഒന്ന്, അവരുടെ മുമ്പാകെ മറച്ചുവച്ചിരിക്കുന്ന ദൈവികമായ വിശുദ്ധ രഹസ്യങ്ങൾ ഉടൻ വെളിപ്പെടാൻ പോകുന്നു. മറ്റൊന്ന്, ഈ സമയത്ത് സ്വർഗ്ഗത്തിന്റെ വാതിലുകൾ തുറക്കപ്പെടുന്നു സ്വർഗ്ഗീയ സൈന്യങ്ങളും വിശുദ്ധിയിൽ തങ്ങളുടെ കാലം കഴിച്ചവരുടെയും ആത്മാക്കൾ വിശുദ്ധ രഹസ്യങ്ങൾ കാണുവാനും ആരാധിക്കുവാനും ഇറങ്ങിവരുന്നു എന്നും മാലാഖമാർ ഈ സമയത്ത് ഇറങ്ങിവരുന്നു എന്നും സൂചിപ്പിക്കുവാനാണ് 'നന്നായി നിൽക്കണം', 'ഭയത്തോടെ നിൽക്കണം' തുടങ്ങിയ കാര്യങ്ങൾ ശെമ്മാശ്ശൻ പറയുന്നത്. ഈ സമയം ശെമ്മാശ്ശന്മാർ മർവഹസാ കിലുക്കുന്നത് വിശുദ്ധ സ്രോപ്പേന്മാരുടെ ചിറകുകളെ സൂചിപ്പിക്കുന്നു.

**മറ (ശൂശഫോ) അഥവാ അന്നാഫൂറായെക്കുറിച്ച്:** ഈ നാലു കാരണങ്ങൾ നാം പരിശോധിക്കുന്നത് ഉചിതമായിരിക്കും. എന്തുകൊണ്ടാണ് ഇതിന് അന്നാഫൂറാ എന്ന പേര് അറിയപ്പെട്ടത്? എന്തുകൊണ്ട് ഇത് രഹസ്യങ്ങളുടെ മേൽ വിരിക്കുന്നു? എന്തുകൊണ്ട് ഇത് മാറ്റുന്നു? എന്തുകൊണ്ട് ഇത് മൂന്ന് പ്രാവശ്യം ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നു? ഈ കാരണങ്ങളാൽ അന്നാഫൂറാ രഹസ്യങ്ങളുടെമേൽ വിരിക്കുന്നു എന്ന് നാം പറയും. ഒന്ന്, ഇത് ദൈവത്വം വി. രഹസ്യങ്ങളിൽ അടങ്ങിയിരിക്കുന്നത് പരസ്യമായിട്ടല്ല രഹസ്യാത്മകമായിട്ടാണ് എന്ന് സൂചിപ്പിക്കുന്നു (അതായത് വി. രഹസ്യങ്ങളിൽ അടങ്ങിയിരിക്കുന്ന ദൈവത്വത്തിന്റെ രഹസ്യാത്മകതയെ സൂചിപ്പിക്കുന്നു). രണ്ട്, നമ്മുടെ രക്ഷകന്റെ കബറിൽ വച്ചിരുന്ന കല്ലിനെ ഇത് കാണിക്കുന്നു. വീണ്ടും മൂന്ന്, ദൃഷ്ടാന്ത ശുശ്രൂഷയായ പഴയനിയമ ബലികളിൽ രഹസ്യമായി മറഞ്ഞിരുന്നത് ഇമ്മാനുവേൽ തന്നെയായിരുന്നു എന്ന് അർത്ഥമാക്കുന്നു.

**രഹസ്യങ്ങളുടെ മേൽനിന്ന് അത് (ശൂശഫോ) മാറ്റുന്നു.** ഒന്ന്, രഹസ്യങ്ങളിൽ മറഞ്ഞിരിക്കുന്ന ദൈവത്വം പരിജ്ഞാനം ലഭിക്കാത്തവർക്കോ അവിശ്വാസികൾക്കോ വെളിവായിരുന്നില്ല. പരിജ്ഞാനം ലഭിച്ചവർക്കും വിശ്വാസികൾക്കും അവ വെളിവാക്കപ്പെടുകയും അറിവായ്‌വരുകയും ചെയ്തു.

രണ്ട്, നമ്മുടെ രക്ഷകന്റെ കബറിൽ വച്ചിരുന്ന കല്ല് മാലാഖാ ഉരുട്ടി നീക്കിയതിനെ ഇത് അനുസ്മരിപ്പിക്കുന്നു. വീണ്ടും മൂന്ന്, പഴയനിയമ ബലികളിൽ മറഞ്ഞിരുന്ന അമ്മാനുവേലിനെ മനുഷ്യാവതാരത്തിലൂടെ നമുക്ക് വെളിവാക്കിയതിനെ ഇത് കാണിക്കുന്നു. **ഈ കാരണങ്ങളാൽ അത് ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നു.** പാപമോചനത്തിന്റെയും മാമോദീസായുടെയും കൃപ യെഹൂദന്മാർക്ക് മാത്രമേ നൽകപ്പെട്ടുള്ളൂ എന്ന് പത്രോസ് ശ്ലീഹാ പ്രസംഗിച്ചപ്പോൾ സ്വർഗ്ഗത്തിൽനിന്ന് ഒരു പാത്രം ഇറങ്ങുന്ന കാഴ്ച അവന് കാണിച്ചുകൊടുത്തു. അതിൽ നാൽക്കാലികളും ഇഴജാതികളും പക്ഷികളും പറവകളും ഉണ്ടായിരുന്നു. അതിൽ ചിലത് ശുദ്ധിയുള്ളതും ചിലത് ശുദ്ധിയില്ലാത്തതും ആയിരുന്നു. നിയമത്താൽ വെടിപ്പായ യഹൂദ ജനത്തിന് മാത്രമല്ല വിശുദ്ധ മാമോദീസായുടെ ഈ കൃപ നൽകപ്പെട്ടത് എന്നും എന്നാൽ മുന്നമെ പങ്കിലമാക്കപ്പെട്ട വിജാതീയർക്കും (ഇത് നൽകപ്പെട്ടു) എന്നും ഇതുമൂലം ദൈവം അവന് മനസ്സിലാക്കിക്കൊടുത്തു. അതുകൊണ്ട് അന്നാഫൂറാ ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നതുകൊണ്ട് മനസ്സിലാക്കുന്നത്, വിശുദ്ധരഹസ്യങ്ങളുടെ കൃപ മിശിഹായിൽ വിശ്വസിക്കുന്ന ഏവർക്കും (പാപ) മോചനം നൽകും, അവർ സ്വജാതീയരിൽ നിന്നാണെങ്കിലും വിജാതീയരിൽ നിന്നാണെങ്കിലും.

**കരുണയും സമാധാനവും ബലിയും കൃതജ്ഞതയും ആകുന്നു എന്ന് ജനം മറുപടി പറയുന്നതിനെക്കുറിച്ച്:** നമ്മുടെ മേൽ ചൊരിയപ്പെട്ട ദൈവത്തിന്റെ കരുണ ആകുന്നു നമ്മുടെ വർഗ്ഗത്തിന്നായി അണയ്ക്കപ്പെട്ട (പാപ) പരിഹാരം (നൽകുന്ന) ഈ ബലി. സമാധാനം: (ഈ ബലി) സ്വർഗ്ഗീയർക്കും ഭൗമീകർക്കും ഇടയിലും സ്വജാതീയർക്കും വിജാതീയർക്കും ഇടയിലും ആത്മാവും ശരീരവും തമ്മിലും സമാധാനം ഉണ്ടാക്കി. വീണ്ടും കൃതജ്ഞത, "അനുഗ്രഹത്തിന്റെ അപ്പവും സ്തോത്രത്തിന്റെ കാസായും" (1 കൊരി. 10:16) എന്നിത്യാദി പൗലോസ് പറയുംപോലെ മശിഹാ തന്റെ ശിഷ്യന്മാർക്കുവേണ്ടി മാളികയിൽ വച്ച് കൃതജ്ഞത അർപ്പിച്ചപ്പോൾ നമുക്കുവേണ്ടി പിതാവിന് സ്തോത്രം ചൊല്ലി.

ഇവിടെ കുർബ്ബാനയുടെ ഒന്നാമത്തെ അദ്ധ്യായം അവസാനിച്ചു പട്ടക്കാരൻ രണ്ടാമത്തെ അദ്ധ്യായം ഇപ്രകാരം പറഞ്ഞുകൊണ്ട് ആരംഭിക്കുകയും ചെയ്യുന്നു.

(തുടരും)

## Painting








# ബസേലിയോ 2023-24-ന്റെ ലോഗോ പ്രകാശനം നിർവഹിച്ചു

കുവൈറ്റ്: സെന്റ് ഗ്രിഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയിലെ ആത്മീയ-ജീവകാരുണ്യ പ്രസ്ഥാനമായ മാർ ബസേലിയോസ് മൂവ്മെന്റിന്റെ സുവർണ്ണ ജൂബിലി ആഘോഷങ്ങൾക്ക് തുടക്കം കുറിച്ചുകൊണ്ട് ബസേലിയോ 2023-24-ന്റെ ലോഗോയുടെ പ്രകാശനകർമ്മം ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ നിർവഹിച്ചു.

കുവൈറ്റ് മഹാ ഇടവകയുടെ വികാരിയും മാർ ബസേലിയോസ് മൂവ്മെന്റിന്റെ പ്രസിഡണ്ടുമായ ഫാ. ലിജു കെ. പൊന്നച്ചൻ, ഫാ. ഡോ. ബിജു പാറയ്ക്കൽ, ഇടവക ട്രസ്റ്റി സാബു ഏലിയാസ്, ഇടവക സെക്രട്ടറി ഐസക് വർഗീസ്, മാർ ബസേലിയോസ് മൂവ്മെന്റ് വൈസ് പ്രസിഡണ്ടും, മലങ്കര സഭാ മാനേജിംഗ് കമ്മിറ്റിയംഗവുമായ തോമസ് കുരുവിള, സെക്രട്ടറി ജൂബിൻ ഉമ്മൻ, ട്രഷറർ ജോയി ജോർജ് മുള്ളന്താനം, സുവർണ്ണ ജൂബിലി ജനറൽ കൺവീനർ ജെറി ജോൺ കോശി, പബ്ളിസിറ്റി കൺവീനർ തോമസ് മാത്യൂ എന്നിവർ ചടങ്ങിൽ സന്നിഹിതരായിരുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മൂന്നാമത് കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി ദീർഘമായ 35 വർഷക്കാലം മലങ്കര സഭയ്ക്ക് ശക്തമായ നേതൃത്വം നൽകി നയിച്ച പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവയുടെ നാമധേയത്തിൽ 1974-ൽ സ്ഥാപിതമായ മാർ ബസേലിയോസ് മൂവ്മെന്റ്, ജാതി-മത-വർഗ്ഗ-വർണ്ണ വ്യത്യാസമില്ലാതെ സമൂഹത്തിനു വേണ്ടുന്നതായ കൈത്താങ്ങലുകൾ നൽകിക്കൊണ്ടാണ് അതിന്റെ അമ്പതാം വാർഷികത്തിന്റെ നിറവിലേക്ക് പ്രവേശിക്കുന്നത്.

# പറുദീസയും പരവതാനിയും

## ഫാ. ഡോ. കെ. എം. ജോർജ്

നവംബർ (2022) മാസത്തിൽ ഡൽഹി സന്ദർശിച്ചപ്പോൾ ഒരു സുഹൃത്ത് എന്നെ "സുന്ദർ നഴ്സറി"യിൽ കൂട്ടിക്കൊണ്ടു പോയി. പേര് കേൾക്കുന്നതു പോലെ ലളിതമല്ല അത്. 90 ഏക്കർ വിസ്തൃതിയിൽ ഡൽഹി നഗരത്തിന്റെ പ്രധാന ഭാഗത്ത് പരന്നുകിടക്കുന്ന ഒരു പാർക്കും പൂന്തോട്ടവുമാണത്. 16-ാം നൂറ്റാണ്ടിൽ മുഗൾ രാജവംശക്കാലത്ത് സ്ഥാപിച്ച ഈ തോട്ടത്തിൽ അപൂർവ ചെടികൾ വളർത്തി വിൽക്കുന്ന നഴ്സറിയുണ്ട്. ഈ പാർക്കിനെ കാർപ്പറ്റ് ഗാർഡൻ എന്നും വിളിക്കുന്നുണ്ട്. കാരണം മുകളിൽ നിന്നു നോക്കിയാൽ മനോഹരമായ ഒരു പേർഷ്യൻ പരവതാനിപോലെ വളരെ ചാരുതയോടെ ഡിസൈൻ ചെയ്തിരിക്കുന്ന ഒരു തോട്ടമാണത്. ഹുമയൂൺ ചക്രവർത്തിയുടെ കബറും ഇവിടെയാണ്. അടുത്ത കാലം വരെ ഏതാണ്ട് അവഗണിക്കപ്പെട്ടിരുന്ന ഈ തോട്ടം ഇപ്പോൾ പുനരുദ്ധരിക്കപ്പെട്ടു. യുനെസ്ക്കോയുടെ ലോക പൈതൃക സ്ഥാനങ്ങളിൽ ഒന്നായി ഇത് കരുതപ്പെടുന്നു.

ഉദ്യാനം എന്നത് അതിപുരാതനമായ മനുഷ്യസംസ്കാരത്തിന്റെ ഭാഗമായി നാം കാണുന്നു. ബൈബിളിലെ "പറുദീസാ" (Paradise) എന്നത് പേർഷ്യൻ വാക്കാണ്. തോട്ടം, ഉദ്യാനം എന്നൊക്കെ അർത്ഥമുള്ള ആ വാക്ക് ഗ്രീക്കിലും സുറിയാനിയിലും അറബിയിലും ഇംഗ്ലീഷിലും മറ്റു ഭാഷകളിലുമെല്ലാം പ്രചരിച്ചു. ആദി മനുഷ്യർക്ക് താമസിക്കുവാനായി അതിമനോഹരമായി ദൈവം ഒരുക്കിയ തോട്ടമാണ് പറുദീസാ എന്നാണ് ഉൽപ്പത്തി കഥ പറയുന്നത്. പ്രപഞ്ചത്തിന്റെ മൂലമാതൃകയാണ് തോട്ടം. അതായത് വളരെ ശ്രദ്ധയോടും സ്നേഹത്തോടും ബുദ്ധിയോടും കൂടി ഡിസൈൻ ചെയ്യുന്നതാണ് പൂന്തോട്ടം. അത് മനുഷ്യർക്കും മൃഗങ്ങൾക്കും പക്ഷികൾക്കും സ്വതന്ത്രമായി വിഹരിക്കാനും ഉല്ലസിക്കാനുമുള്ള സ്ഥലമായാണ് രൂപകല്പന ചെയ്തത്. ശ്രേഷ്ഠമായ ആവാസ വ്യവസ്ഥ (Ecosystem) ആണത്. സ്രഷ്ടാവായ ദൈവം തന്നെയാണ് അതിന്റെ ശില്പി. ചെടികളും മരങ്ങളും ഉൾപ്പെടെയുള്ള സകല ജീവജാലങ്ങളും മനുഷ്യരോടൊപ്പം സുതാര്യവും നിഷ്കളങ്കവുമായ ഉല്ലാസത്തിൽ ഇവിടെ പങ്കുചേരുന്നു. അവിടെ ശത്രുതയോ മത്സരമോ വലുപ്പചെറുപ്പമോ ഒന്നുമില്ല. അവിടെയും മനുഷ്യസ്വാതന്ത്ര്യം വിലമതിക്കപ്പെട്ടു. ആ സ്വാതന്ത്ര്യം

**ഈ പ്രപഞ്ചത്തെ നെയ്തെടുത്തപ്പോൾ അതിനു ദൈവം നൽകിയ സൗന്ദര്യക്രമം, അതായത് സകല ജീവജാലങ്ങളും തമ്മിലുള്ള പാരസ്പര്യവും സർവ്വക്ഷേമ സൗഹൃദവും, മനുഷ്യൻ തകർത്തു കളയരുത്. ഈ വ്യവസ്ഥ ലംഘിച്ചാൽ മനുഷ്യനും അവന്റെ വംശവും ഇല്ലാതാകും. മറ്റ് ജീവജാലങ്ങളെല്ലാം സന്തോഷത്തോടെ ജീവിതം തുടരും. അവരെ സംബന്ധിച്ച് മനുഷ്യൻ ഭൂമിയിൽ ഉണ്ടായിരിക്കേണ്ടത് ഒട്ടും ആവശ്യമുള്ള കാര്യമൊന്നുമല്ല. ജീവജാലങ്ങളെ നശിപ്പിക്കയും അവർക്കു കൂടി അവകാശപ്പെട്ട മണ്ണ്, വെള്ളം, വായു എന്നിവയെ മലീമസമാക്കുകയും ചെയ്യുന്ന മനുഷ്യരെ അവർക്ക് ആവശ്യമില്ല. എന്നാൽ തിരിച്ച്, മനുഷ്യന് ജീവിക്കണമെങ്കിൽ ചെടികളും ഫലങ്ങളും ബാക്ടീരിയകളും ആടും മാടുമെല്ലാം അനുപേക്ഷണീയമാണ്.**

ദുരുപയോഗിക്കപ്പെട്ടപ്പോൾ പറുദീസാ എന്ന തോട്ടത്തിന്റെ ആവാസ വ്യവസ്ഥയുടെ താളലയങ്ങൾ അവതാളത്തിലായി. സ്രഷ്ടാവായ ദൈവത്തോടും സഹജീവികളോടുമുള്ള പ്രകാശപൂർണ്ണമായ ബന്ധത്തിൽ കാലുഷ്യം കലർത്തിയ മനുഷ്യരെ പുറത്താക്കാൻ ദൈവം നിർബന്ധിതനായി. അങ്ങനെയാണല്ലോ മുള്ളും പറക്കാരയും മദമാത്സര്യങ്ങളും നിറഞ്ഞ ഭൂമിയിൽ, കാമക്രോധാദി വികാരങ്ങളുമായി ദാരിദ്ര്യം, രോഗം, മരണം എന്നിവയോടു മല്ലടിക്കുവാൻ മനുഷ്യർ നിയോഗിക്കപ്പെട്ടത്. കിഴക്കു പറുദീസായിൽ നിന്നു പടിഞ്ഞാറു ഭൂമിയിലേക്ക് തള്ളപ്പെട്ട മനുഷ്യൻ ഇന്നും കിഴക്കോട്ടു തിരിഞ്ഞു പ്രാർത്ഥിക്കുന്നത്, പറുദീസായിലേക്ക് വീണ്ടും പ്രവേശിക്കുന്നതിനുള്ള ഗൃഹാതുരത്വത്തോടു കൂടിയാണ് എന്ന് പൗരസ്ത്യ സഭകൾ വ്യാഖ്യാനിക്കുന്നു. അങ്ങനെ പൗരസ്ത്യ ഓർത്തഡോക്സ് ദൈവാലയങ്ങളൊക്കെ കിഴക്ക്-പടിഞ്ഞാറായി പണിയുകയും എല്ലാവരും കിഴക്കോട്ട് തിരിഞ്ഞ് പ്രാർത്ഥിക്കുകയും ചെയ്യുന്നു. "നീതിസൂര്യനായ" ക്രിസ്തു കിഴക്കു നിന്നാണ് വീണ്ടും വരുന്നതെന്ന വിശ്വാസവും ഈ ദിശാബോധത്തിന് ആക്കം കൂട്ടി. ഇത് ആക്ഷരികമായി എടുക്കാതെ, ഇതിന്റെ പ്രതീക സൗന്ദര്യം നാം ആസ്വദിക്കണം. നമ്മുടെ ഭൂമിയിലെ ജീവന് ആധാരമായ സൂര്യൻ ഉദിക്കുന്ന ദിക്കാണല്ലോ കിഴക്ക്.

ആധുനിക ഇറാക്കിലെ മെസപ്പത്തോമിയ പ്രദേശമാണ് ഇതുവരെ അറിയപ്പെട്ട അതിപുരാതന മനുഷ്യസംസ്ക്കാരത്തിന്റെ ഈറ്റില്ലം. അതുകൊണ്ട് പശ്ചിമേഷ്യൻ മിഥോളജിയിൽ, യൂഫ്രട്ടീസ്-തിഗ്രീസ് നദികൾക്കിടയിലുള്ള ഫലഭൂയിഷ്ഠമായ പ്രദേശം പറുദീസായുടെ സൂചന ഉണർത്തുന്നു.

ലോകപ്രസിദ്ധമായ പേർഷ്യൻ പരവതാനികളിൽ, പുരാണത്തിലെ തോട്ടത്തിന്റെ രൂപരേഖകൾ സൂചിപ്പിക്കപ്പെടുന്നു. ഓരോ പരവതാനിയും നെയ്തെടുക്കുമ്പോൾ അത് ഈ പ്രപഞ്ചത്തിന്റെ മുഴുവൻ രൂപകല്പനയെ ആവാഹിച്ചുകൊണ്ടാണ് എന്നൊരു നിശ്ശബ്ദ ധാരണയുണ്ട്. നമ്മുടെ വീടിന്റെയും ദൈവാലയങ്ങളുടെയും മറ്റും തറയിൽ നന്നായി ഡിസൈൻ ചെയ്ത പരവതാനികൾ വിരിക്കുമ്പോൾ അത് ആദ്യഭൂമിയുടെ അല്ലെങ്കിൽ പറുദീസായുടെ ഓർമ്മയെ ഉണർത്തുന്നു. പരവതാനി വിരിച്ച തറയിൽ ഇരിക്കാനും നടക്കാനും ഉല്ലസിക്കാനും നമുക്ക് എല്ലാവർക്കും സന്തോഷമാണല്ലോ. ദൈവസൃഷ്ടിയുടെ സമഗ്രസൗന്ദര്യത്തെ പ്രതിഫലിപ്പിക്കുകയാണ് പൂന്തോട്ടവും അതിനു സമാന്തരമായി ഡിസൈൻ ചെയ്യപ്പെടുന്ന പരവതാനിയും. അതുകൊണ്ട് കാർപ്പറ്റ് ഗാർഡൻ എന്നു പറയുമ്പോൾ നമ്മുടെ ഭൂമിയുടെ തന്നെ മോഡൽ രൂപമാണ് അത് എന്ന് ഓർക്കാം. പഴയ സന്യാസാശ്രമങ്ങളുടെ ഭാഗമായി പൂന്തോട്ടം വേണമെന്ന് നിഷ്കർഷ ഉണ്ടായിരുന്നു. കാരണം, സന്യാസ ജീവിതം പറുദീസയിലേക്കുള്ള മടക്കത്തിന്റെ അടയാളമാണെന്ന് കരുതപ്പെട്ടിരുന്നു.

ഡിസൈൻ എന്ന വാക്ക് ബോധപൂർവ്വം ഉപയോഗിച്ചതാണ്. ഒന്നുമില്ലായ്മയിൽ നിന്നും ദൈവം സൃഷ്ടിച്ചു എന്ന് ബൈബിൾ പറയുമ്പോൾ സൃഷ്ടിക്കപ്പെട്ടതിനെല്ലാം പ്രത്യേകമായ രൂപഭാവങ്ങളും ഉദ്ദേശ്യലക്ഷ്യങ്ങളും ഉണ്ടെന്ന് അർത്ഥം വരുന്നു. ചുരുക്കത്തിൽ സൃഷ്ടിയുടെ ക്രമമാണ് അതിന്റെ സൗന്ദര്യത്തിന്റെ അടിസ്ഥാനം (ആദി ലക്കങ്ങളിൽ Chaos, Cosmos അഥവാ ക്രമരാഹിത്യവും ക്രമവും എന്നിവയോടു ബന്ധപ്പെടുത്തി സൗന്ദര്യദർശനത്തെ സൂചിപ്പിച്ചിരുന്നല്ലോ). ഡിസൈൻ ചെയ്ത കാർപ്പറ്റിൽ അഥവാ ക്രമീകൃതമായ ഭൂമികയിൽ നിന്നുകൊണ്ട് മനുഷ്യൻ നടത്തുന്ന ആരാധനയ്ക്ക് ക്രിസ്തീയ പാരമ്പര്യത്തിൽ നൽകുന്ന വിശേഷണം "ക്രമം (order)" എന്നതാണ്. Order of Service, ശുശ്രൂഷാക്രമം, തക്സോ ദ് തെശ്മെശ്ത്തോ എന്നൊക്കെ ഏതു ഭാഷയിൽ പറഞ്ഞാലും അതിൽ അടിസ്ഥാനപരമായി 'ക്രമം' ഉണ്ട്. ഇത് പറുദീസായുടെ ഓർമ്മയെ കുറിക്കുന്ന ക്രമമാണ്, ഭൂമിയിൽ നാം നഷ്ടപ്പെടുത്തിയ താളക്രമമാണ്, ഇന്ന് പരിസ്ഥിതിസ്നേഹികളെല്ലാം തിരിച്ചെടുക്കാൻ ആഗ്രഹിക്കുന്ന നമ്മുടെ ലോകത്തിന്റെ താളക്രമവുമാണ്.

ഓരോ പരവതാനിയും അടിസ്ഥാനപരമായി നെയ്ത്താണല്ലോ. പല പല നിറങ്ങളിൽ മുക്കിയെടുത്ത് ഉണക്കിയ നാരുകളും നൂലുകളും ഊടും പാവും ഉപയോഗിച്ച് മനസ്സിൽ ഭാവിചിത്രം ഡിസൈൻ ചെയ്തുകൊണ്ടാണ് പരവതാനി നെയ്യുന്നത്. ഏറ്റവും പുരാതനമായ കലകളിൽ ഒന്നാണല്ലോ നെയ്ത്ത്. മനുഷ്യന് പല തരത്തിൽ പ്രയോജനപ്പെടുത്താനുള്ള തുണിയാണ് നെയ്യുന്നത്. എന്നാൽ ആ പ്രയോജനത്തിന്റെ പുറകിൽ അതിഗാഢമായ ഒരു ലാവണ്യവൃത്തി (aesthetic act) ഉണ്ട്. നെയ്ത്തിന്റെ ഈ മനുഷ്യമാതൃകയിൽ ദൈവത്തിന്റെ ആദി സൃഷ്ടിയെ സങ്കൽപിക്കുന്നതും ഒരു ലാവണ്യ വിചാരവും ലാവണ്യ പ്രവൃത്തിയുമാണ്. സൃഷ്ടിയെ മുഴുവൻ വളരെ വ്യത്യസ്തങ്ങളായ നിറങ്ങളുള്ള നൂലുകൾ ഉപയോഗിച്ച് ദൈവം നെയ്തെടുക്കുകയാണ്. വളരെ സങ്കീർണ്ണമായ ഡിസൈൻ അതിന്റെ പുറകിലുണ്ട്. ഈ ഡിസൈൻ നൽകുമ്പോൾ ഓരോന്നിനും ലക്ഷ്യവും വച്ചിട്ടുണ്ട്. ഒരു മാവിന്റെ വിത്ത് മുളച്ചുവരുമ്പോൾ അത് അതിന്റെ അന്തിമ ലക്ഷ്യത്തിലേക്കാണ് നീങ്ങുന്നത്. അതിന്റെ കമ്പുകൾക്കും ഇലകൾക്കും ഫലങ്ങൾക്കുമുള്ള ഡിസൈൻ അതിന്റെ സ്വത്വത്തെ (identity) നിർണ്ണയിക്കുന്നു. അതിന് മനുഷ്യൻ ഒരു പ്രത്യേക പേര് കൊടുക്കുന്നു. ഇങ്ങനെ അനന്തമായ സ്വത്വങ്ങളുടെ സുന്ദരവും സങ്കീർണ്ണവുമായ സമുച്ചയമാണ് നമ്മുടെ പ്രപഞ്ചം. ചെടികൾക്കും പക്ഷിമൃഗാദികൾക്കും രൂപരേഖയും ഉദ്ദേശ്യലക്ഷ്യാദികളും വച്ചിരിക്കുന്നതുപോലെ തന്നെ മനുഷ്യനും ലക്ഷ്യങ്ങളുണ്ട്. പറുദീസായിൽ നിന്നു പുറത്താക്കപ്പെട്ടെങ്കിലും മനുഷ്യസ്വാതന്ത്ര്യത്തെ ദൈവം എടുത്തുകളഞ്ഞില്ല. അതുകൊണ്ട് ദൈവത്തിന്റെ പരിശുദ്ധാത്മാവുമായി ചേർന്ന് ഭാവി രൂപകല്പന ചെയ്യാനും നമ്മുടെ ജീവിതത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളെ വിഭാവനം ചെയ്യാനും വ്യാഖ്യാനിക്കാനും വീണ്ടും അഴിച്ചു വ്യാഖ്യാനിക്കാനും ദൈവം മനുഷ്യന് സ്വാതന്ത്ര്യം നൽകിയിരിക്കുന്നു.



ഒരു വ്യവസ്ഥ മാത്രമേയുള്ളു, ഈ പ്രപഞ്ചത്തെ നെയ്തെടുത്തപ്പോൾ അതിനു ദൈവം നൽകിയ സൗന്ദര്യക്രമം, അതായത് സകല ജീവജാലങ്ങളും തമ്മിലുള്ള പാരസ്പര്യവും സർവ്വക്ഷേമ സൗഹൃദവും, മനുഷ്യൻ തകർത്തുകളയരുത്. ഈ വ്യവസ്ഥ ലംഘിച്ചാൽ മനുഷ്യനും അവന്റെ വംശവും ഇല്ലാതാകും. മറ്റ് ജീവജാലങ്ങളെല്ലാം സന്തോഷത്തോടെ ജീവിതം തുടരും. അവരെ സംബന്ധിച്ച് മനുഷ്യൻ ഭൂമിയിൽ ഉണ്ടായിരിക്കേണ്ടത് ഒട്ടും ആവശ്യമുള്ള കാര്യമൊന്നുമല്ല. ജീവജാലങ്ങളെ നശിപ്പിക്കയും അവർക്കു കൂടി അവകാശപ്പെട്ട മണ്ണ്, വെള്ളം, വായു എന്നിവയെ മലീമസമാക്കുകയും ചെയ്യുന്ന മനുഷ്യരെ അവർക്ക് ആവശ്യമില്ല. എന്നാൽ തിരിച്ച്, മനുഷ്യന് ജീവിക്കണമെങ്കിൽ ചെടികളും ഫലങ്ങളും ബാക്ടീരിയകളും ആടും മാടുമെല്ലാം അനുപേക്ഷണീയമാണ്. വളരെ കുറച്ചുപേർ മാത്രമേ മനുഷ്യന്റെ ഈ പരാശ്രയാവസ്ഥ തിരിച്ചറിയുന്നുള്ളു. മിക്കവരും ചിന്തിക്കുന്നത്, മനുഷ്യൻ സൃഷ്ടിയുടെ കിരീടമാണ്, സകലത്തെയും അടക്കി വാഴുന്നവനാണ് എന്നൊക്കെയാണ്. ഇപ്പോൾ ഉണ്ടായ കോവിഡിനേക്കാൾ ഭയാനകമായ വൈറസ് രോഗങ്ങൾ മനുഷ്യവംശത്തെ ബാധിക്കാനും മിക്കവാറും തുടച്ചുമാറ്റാനുമുള്ള സാധ്യത നമുക്ക് തൊട്ടടുത്തുണ്ട്. ആർത്തി പിടിച്ച മനുഷ്യന് മറ്റ് ജീവജാലങ്ങളോട് ഇപ്പോഴുള്ള അക്രമാസക്തവും മത്സരപൂർണ്ണവുമായ ബന്ധത്തെ മാറ്റി പറുദീസായുടെ ആദിഭാവങ്ങളിലേക്ക് സൃഷ്ടിയെ നയിക്കുവാൻ മനുഷ്യന് കഴിയണം. അത് മനുഷ്യന്റെ ദിവ്യ നിയോഗവുമാണ്. ഇവിടെ ആഴമായ സൗന്ദര്യദർശനവും ഡിസൈൻ ബോധവും കാരുണ്യവും ലളിതമായ ജീവിതശൈലിയും ഒരുമിച്ച് ചേർത്താൽ വലിയ ചില മാറ്റങ്ങൾ വരുത്താനാകും.

ആസുത്രണം (planning) എന്ന വാക്ക് ഇന്ന് സുപ്രധാനമാണ്. നഗരം തൊട്ട് ഗതാഗതവും സാമ്പത്തിക വ്യവസ്ഥയും വരെ നാം പ്ലാൻ ചെയ്യുന്നു. ഇത് ഡിസൈനിങ് ആണ്. സൃഷ്ടിയുടെ ആദ്യ രൂപകല്പനയുടെ തുടർച്ച യാവണം നമ്മുടെ എല്ലാ ആസൂത്രണവും. സ്നേഹവും സമഭാവനയുമാണ് ദൈവത്തിന്റെ ആദി സൃഷ്ടിയിൽ നിറഞ്ഞു നിന്നത്. പറുദീസ എന്ന മൂല സങ്കൽപ്പം നാം അറിഞ്ഞും അറിയാതെയും എല്ലാ ആസൂത്രണത്തിന്റെയും രൂപകല്പനയുടെയും പശ്ചാത്തലത്തിലുണ്ട്. ഇന്ന് വികസനവും പരിസ്ഥിതിയും തമ്മിലുള്ള വൈരുദ്ധ്യം ഏറിവരികയാണ്. പുരോഗതിയും മനുഷ്യന്റെ അതിജീവനവും തമ്മിൽ സംഘർഷമാണ്. കെ. റെയിലും വിഴിഞ്ഞവും പരിസ്ഥിതിലോല പ്രദേശം എന്ന പ്രശ്നവും എല്ലാം ഈ വൈരുദ്ധ്യത്തെ എടുത്തു കാണിക്കുന്നു. പറുദീസ എന്ന സുഭദ്രമായ തോട്ടത്തിന്റെ ആവാസ വ്യവസ്ഥയാവണം എല്ലാ വികസന പ്ലാനിങ്ങിന്റെയും ലക്ഷ്യം. ❑

# "എന്നിൽ വസിപ്പിൻ ഞാൻ നിങ്ങളിലും വസിക്കും"

## നമ്മുടെ കർത്താവിന്റെ ചേലാകർമ്മം. വി. ബസേലിയോസ്, വി. ഗ്രീഗോറിയോസ് പിതാക്കന്മാരുടെ ഓർമ്മ. വർഷാരംഭം. (യോഹന്നാൻ 15:8 – 19)



**ഫിലിപ്പോസ് റമ്പാൻ**
(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

ആരാധന വർഷത്തിലെ രണ്ടാമത്തെ കാലമായ ദനഹാകാലം യൽദോ പെരുന്നാൾ മുതൽ ആരംഭിക്കുന്നു. ഇതു പെരുന്നാളുകളുടെ ഒരു കാലഘട്ടമാണ്. ഡിസംബർ ഇരുപത്തിയഞ്ച് നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ ആയ വലിയ പെരുന്നാൾ കഴിഞ്ഞാൽ ഉടനെ വി. കന്യകമറിയാമിന്റെ പുകഴ്ച പെരുന്നാളും, ശിശുവധ പെരുന്നാളും കടന്നുവരുന്നു. ജനുവരി ഒന്നാം തീയതി കർത്താവിന്റെ ചേലാകർമ്മ പെരുന്നാളും, പരിശുദ്ധ സഭയിലെ പ്രധാനപ്പെട്ട രണ്ടു പിതാക്കന്മാരായ കപ്പദോക്യൻ പിതാക്കന്മാരായ മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും ഓർമ്മപെരുന്നാൾ നാം കൊണ്ടാടുന്നു. ജനുവരി ആറിന് നമ്മുടെ കർത്താവിന്റെ മാമോദീസായും അതിനോടു ചേർന്ന് വി. യോഹന്നാൻ സ്നാപകന്റെ ഓർമ്മയും, വി. സ്തേഫാനോസ് സഹദായുടെ ഓർമ്മയും നാം ആഘോഷിക്കുന്നു. ഫെബ്രുവരി രണ്ടിന് കർത്താവിന്റെ ദേവാലയ പ്രവേശനം നാം കൊണ്ടാടുന്നു. ഈ കാലഘട്ടത്തിൽ തന്നെയാണ് നിനവെ നോമ്പും നാം ആഘോഷിക്കുന്നത്. കൂടാതെ ഈ കാലഘട്ടത്തിൽ അനേക സഭാ പിതാക്കന്മാരുടെ ഓർമ്മയും നാം കൊണ്ടാടുന്നു. പൊതുവേ ഈ കാലഘട്ടം പെരുന്നാളുകളുടെയും ആഘോഷങ്ങളുടെയും കാലഘട്ടമാണ്. ഈ പിതാക്കന്മാരുടെ ഒക്കെ പ്രാർത്ഥന നമുക്കു കാവലും കോട്ടയുമായിരിക്കട്ടെ. "നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോടു അപേക്ഷിക്കുന്നതൊക്കെയും അവൻ നിങ്ങൾക്ക് തരുവാനായിട്ടു തന്നെ. (വി. യോഹന്നാൻ 15:16).

ഈ ആഴ്ച പുതുവർഷ ആരംഭത്തോടൊപ്പം തന്നെ സഭയിലെ എല്ലാ മൽപ്പാന്മാരെയും പ്രത്യേകാൽ മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ് പിതാക്കന്മാരെ കൂടി ഓർക്കുന്ന ദിവസം ആണല്ലോ. കൂടാതെ കർത്താവിലെ ചേലാകർമ്മത്തിന്റെ പെരുന്നാൾ കൂടി നാം ഈ ദിവസം ആഘോഷിക്കുന്നു. പരിച്ഛേദന കഴിപ്പാനുള്ള എട്ടുദിവസം തികഞ്ഞപ്പോൾ അവൻ ഗർഭത്തിൽ ഉല്പാദിപ്പിക്കും മുമ്പെ ദൂതൻ പറഞ്ഞതുപോലെ അവനു യേശു എന്നു പേർ വിളിച്ചു (വി. ലൂക്കോ. 2:21). ഈ ദിവസത്തിന്റെ സന്ധ്യയുടെ സെദറാ പ്രാർത്ഥനയിൽ നമുക്ക് ഇപ്രകാരം വായിക്കുവാൻ സാധിക്കുന്നു. ദൈവിക മൽപ്പാന്മാരായ മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നിവരുടെ ഓർമ്മയെ മടുത്തുപോകാതെ ആഘോഷമായി കൊണ്ടാടുവാൻ ഞങ്ങൾക്ക് സംഗതിയാകണമെ. വെറുംവാക്കല്ല പുണ്യപ്രവർത്തികളാൽ ഞങ്ങൾ അതിനെ ആചരിക്കുമാറാകണമെ. മോഹപരവശരായിട്ടല്ല ദൈവീക സ്നേഹമുള്ളവരായിട്ടും, ലൗകികമായിട്ടല്ല സ്വർഗ്ഗീയമായിട്ടും, ഭവനങ്ങളെയോ തെരുവുകളേയോ അലങ്കരിച്ചുകൊണ്ടല്ല, അംഗീകൃത മാനസാന്തരത്തിന്റെ ഫലങ്ങളോടും സദാ സുകൃതജീവിതത്തിലും പരിപാകതയുള്ള ജീവിതത്താലും ദൈവീക നടപടികളാലുള്ള മോദത്താലും സൽപ്രവൃത്തികളാലും ദൈവീക അറിവിന്റെ സൗരഭ്യത്താലും ഞങ്ങൾ ഈ പെരുന്നാൾ കൊണ്ടാടുമാറാകണമെ. നിന്നെ പൂർണ്ണമായി സ്നേഹിച്ചവരെ ഞങ്ങളും സ്നേഹിക്കുമാറാകണമെ. അവരുടെ ദൈവാശ്രയത്തിലും അവരുടെ വിശുദ്ധ ജീവിതത്തിലും ഞങ്ങൾ ജീവിക്കണമെ. അവരുടെ ജീവിതമാതൃക നമുക്ക് പിൻപറ്റുവാൻ സംഗതിയാകട്ടെ!

ഈ ദിവസത്തെ ഏവൻഗേലിയോൻ ഭാഗം വി. യോഹന്നാൻ ശ്ലീഹാ എഴുതിയ സുവിശേഷം 15-ാം അദ്ധ്യായം 8 മുതൽ 19 വരെയുള്ള വേദഭാഗങ്ങൾ ആണ്. ഇവിടെ ക്രിസ്തു നമ്മോടു പറയുന്നത്, നിങ്ങൾ വളരെ ഫലം കായിക്കുന്നതിനാൽ എന്റെ പിതാവു മഹത്വപ്പെടുന്നു. അങ്ങനെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും. ഫലം കായ്ക്കുന്ന വിശ്വസ്തരായിട്ടുള്ള ശിഷ്യന്മാർ കൂടുതൽ ഫലങ്ങൾ പുറപ്പെടുവിക്കുവാൻ ശക്തരാക്കത്തക്കവിധം പരിശോധനകളും കഷ്ടതകളും നേരിടേണ്ടതായി വരും. പിതാവിന്റെ കല്പനകൾ പാലിച്ച് അവന്റെ സ്നേഹത്തിൽ വസിക്കുന്നതുപോലെ അവന്റെ കല്പനകൾ പ്രമാണിച്ചാൽ ക്രിസ്തുവിന്റെ സ്നേഹത്തിൽ വസിക്കുവാൻ നമുക്ക് സാധിക്കും. വീണ്ടും ക്രിസ്തു നമ്മോട് ഓർപ്പിക്കുന്നത് "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്നാകുന്നു എന്റെ കല്പന (വി. യോഹ. 15:12). സ്നേഹിതന്മാർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികം സ്നേഹം ആർക്കും ഇല്ല. (വി. യോഹന്നാൻ 15:14). ഇവിടെ ക്രിസ്തുവും വിശ്വാസികളും തമ്മിലുള്ള ഗാഢബന്ധത്തിന്റെ വിശദാംശങ്ങൾ നൽകിയിരിക്കുന്നു. ഈ ബന്ധത്തിൽ പ്രധാനമായും മൂന്നു കാര്യങ്ങൾ നമുക്ക് കാണാൻ കഴിയും.



വി. മാമോദീസായിലൂടെ വിശുദ്ധീകരിക്കപ്പെട്ട് ക്രിസ്തുവിനോട് ചേർക്കപ്പെട്ടവരായ നാം പിന്നീടുള്ള നമ്മുടെ വളർച്ചയിൽ ജീവിതത്തിൽ അറിഞ്ഞും അറിയാതെയും ഉണ്ടാകുന്ന പാപചിന്തകൾ മൂലം ആ വിശുദ്ധിയുടെ അനുഭവത്തിൽ നിന്നും അകന്നുപോകുമ്പോൾ വീണ്ടും നമ്മെ വിശുദ്ധിയിലേക്ക് കൂട്ടിച്ചേർക്കുന്നത് വി. കുമ്പസാരത്തിലൂടെയാണ്. വി. കുമ്പസാരത്തിൽ നടക്കുന്നതും ഒരു ചെത്തിവെടിപ്പാക്കൽ ആണ്. പുതിയ ഒരു വർഷത്തിലേക്ക് നാം പ്രവേശിക്കുമ്പോൾ ജീവിതത്തിൽ കഴിഞ്ഞ കാലത്തിലേക്ക് ഒന്നു തിരിഞ്ഞുനോക്കി വിശുദ്ധിയുടെ അനുഭവത്തിൽ നിന്നും നമ്മെ മാറ്റിനിർത്തിയ അവസരങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ അവിടെ ഒക്കെ ഒരു ചെത്തിവെടിപ്പാക്കൽ നടത്തി തിരിച്ചു വരുവാൻ നമുക്ക് സാധിക്കണം.

### 1. പരസ്പരസ്നേഹം:-നമ്മുടെ ഉത്തരവാദിത്വം

ഈ വേദഭാഗത്ത് ആദിയോടന്തം പരാമർശിക്കുന്നത് ദൈവസ്നേഹത്തെക്കുറിച്ചാണ്. പിതാവിന് ക്രിസ്തുവിനോടുള്ള സ്നേഹമാണ് തുടക്കം. പിതാവ് എന്നെ സ്നേഹിക്കുന്നതുപോലെ ഞാനും നിങ്ങളെ സ്നേഹിക്കുന്നു. എന്റെ സ്നേഹത്തിൽ വസിപ്പിൻ (വി. യോഹ. 15:9). ക്രിസ്തുവിന്റെ സ്നേഹം അവിടുത്തെ ശിഷ്യരിലേക്ക് പ്രവഹിക്കുന്നു. ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്നാകുന്നു എന്റെ കല്പന (വി. യോഹ. 15:12-13). ക്രിസ്തുവിന്റെ സ്നേഹത്തിന്റെ മാതൃകയാണ് നമുക്ക് ഇവിടെ കാണുവാൻ കഴിയുന്നത്. ക്രിസ്തു തന്റെ ശിഷ്മാരെ സ്നേഹിച്ചതുപോലെ ശിഷ്യന്മാരും പരസ്പരം സ്നേഹിക്കണം എന്നു ക്രിസ്തു പറയുന്നു. ക്രിസ്തുവിനോടുള്ള സ്നേഹം നമുക്ക് എങ്ങനെയാണ് പ്രകടിപ്പിക്കുവാൻ സാധിക്കുന്നത്. ക്രിസ്തുവിന്റെ കല്പനകൾ പാലിക്കുന്നതിലൂടെ; കല്പ

നകൾ എന്നത് പരസ്പരം സ്നേഹിക്കുക എന്നതാണ്. പരസ്പരം സ്നേഹിക്കുമ്പോൾ നമുക്ക് നമ്മുടെ സ്നേഹിതന്മാർക്ക് വേണ്ടി ജീവനെ കൊടുക്കുവാൻ സാധിക്കും. സ്നേഹിതന്മാർക്ക് വേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹം ആർക്കും ഇല്ല. വി. യോഹന്നാൻ ശ്ലീഹായുടെ ഒന്നാം ലേഖനം മൂന്നാം അദ്ധ്യായം 15-ാം വാക്യത്തിൽ പറയുന്നത് സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു എന്നാണ്. നമുക്ക് മറ്റുള്ളവരെ സ്നേഹിക്കാൻ സാധിച്ചില്ല എങ്കിൽ നാം മരിച്ച അവസ്ഥയിലാണ് ജീവിക്കുന്നത്.

യേശുക്രിസ്തുവിന്റെ നമ്മോടുള്ള സ്നേഹത്തിന്റെ പ്രത്യേകത എന്താണ്? അത് ഒന്നും തിരിച്ചു പ്രതീക്ഷിക്കാതെയുള്ള സ്നേഹം ആണ്. പ്രതിഫലം ഇച്ഛിക്കാതെയുള്ള സ്നേഹമാണ് ക്രിസ്തുവിന്റെ സ്നേഹം. നമ്മെ സ്നേഹിക്കുന്നവരെതന്നെ നാം തിരിച്ചു സ്നേഹിച്ചാൽ എന്തു പ്രയോജനം? ജാതികളും അങ്ങനെ തന്നെ ചെയ്യുന്നില്ലേ എന്ന് ക്രിസ്തു ചോദിക്കുന്നുണ്ട്. എന്നാൽ ഇന്നു നമ്മിൽ കാണുന്ന സ്നേഹം എന്നത് ഞാൻ ഒരാളെ സ്നേഹിച്ചാൽ എനിക്ക് എന്ത് പ്രതിഫലം കിട്ടും എന്ന രീതിയിൽ ആണ്. ക്രിസ്തുവിന്റെ സ്നേഹം നമുക്ക് എങ്ങനെയാണ് മനസ്സിലായത്? അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വെച്ചുകൊടുത്തതിനാൽ നാം സ്നേഹം എന്ത് എന്ന് അറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാർക്കുവേണ്ടി പ്രാണനെ വച്ചുകൊടുക്കേണ്ടതാകുന്നു. വീണ്ടും യോഹന്നാൻ ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നത് നാം സ്നേഹിക്കേണ്ടത് വാക്കിനാലും നാവിനാലും അല്ല പ്രവൃത്തിയിലും സത്യത്തിലും ആണ് എന്നാണ്.

വി. യോഹന്നാൻ ശ്ലീഹാ ദൈവത്തിനു കൊടുത്തിരിക്കുന്ന പര്യായപദം എന്നു പറയുന്നത് സ്നേഹം എന്നാണ്. “ദൈവം സ്നേഹം തന്നെ. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിൽ വസിക്കുന്നു. (1 യോഹ. 4:16) സ്നേഹിക്കുന്നവനെല്ലാം ദൈവത്തിൽ നിന്നു ജനിച്ചിരിക്കുന്നു. ദൈവസ്നേഹം നമ്മിൽ എങ്ങനെയാണ് പ്രകടമായിരിക്കുന്നത്.” “ദൈവം തന്റെ ഏകജാതനായ പുത്രനെ നാം അവനാൽ ജീവിക്കേണ്ടതിനു ലോകത്തിലേക്ക് അയച്ചു എന്നുള്ളതിനാൽ ദൈവത്തിനു നമ്മോടുള്ള സ്നേഹം പ്രത്യക്ഷമായി.” (1യോഹ. 14:9) ദൈവം ലോകത്തിലേക്ക് മനുഷ്യനായി അവതരിച്ച് ദാസവേഷം എടുത്തതുതന്നെ നമ്മെ ഓരോരുത്തരെയും ദൈവീകരാക്കുവാനായിട്ടാണ്. അവൻ നമ്മെ സ്നേഹിച്ചു തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്ക് പ്രായശ്ചിത്തം ആക്കുവാൻ അയച്ചതുതന്നെ ദൈവത്തിനു നമ്മോടുള്ള സ്നേഹത്തിന്റെ മകുടഉദാഹരണമാണ്. “അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി മരണത്തോളം, ക്രൂശിലെ മരണത്തോളം തന്നേ അനുസരണമുള്ളവനായിത്തീർന്നു. (ഫിലി. 2:6-8). ഇത്രമാത്രം ദൈവം മനുഷ്യനോടു സാദൃശ്യപ്പെട്ട് തന്റെ സ്നേഹം പ്രകടിപ്പിച്ചതുപോലെ നമുക്കും ഒരു വലിയ ഉത്തരവാദിത്വം ഉള്ളത് ആ സ്നേഹത്തെ അനുകരിക്കുക എന്നുള്ളതാണ്. അതായത് നമുക്ക് പരസ്പരം സഹജീവികളോട് ദൈവസ്നേഹം പങ്കുവെക്കുവാൻ സാധിക്കണം. അത് നമ്മുടെ ഉത്തരവാദിത്വം കൂടി ആണെന്ന് നാം ഒരിക്കലും മറക്കരുത്.

**2. ക്രിസ്തുവിന്റെ സ്നേഹിതന്മാർ:- നമുക്ക് ലഭിച്ച പ്രത്യേക പദവി**

വിശ്വാസികൾക്ക് ലഭിക്കുന്ന പരമോന്നത പദവിയാണ് യേശുവിന്റെ സുഹൃത്തുക്കൾ എന്നുള്ള സ്ഥാനം. “നിങ്ങൾ എന്റെ സ്നേഹിതന്മാർ തന്നെ.” ചക്രവർത്തിമാരുടെ തോഴന്മാർക്ക് ലഭിച്ചിരുന്ന പദവിയും സ്വാതന്ത്ര്യവും പോലെ, യേശുവിന്റെ സന്നിധിയിലേക്ക് ചെല്ലുവാനും നമ്മുടെ ഹൃദയം പകരുവാനുമുള്ള അവകാശമാണ് ലഭിച്ചിരിക്കുന്നത്. സ്വന്ത സുഹൃത്തുക്കളോടെന്നപോലെ യേശു സകലവും നമ്മെ അറിയിച്ചിരിക്കുന്നു. “ഞാൻ നിങ്ങളോടു കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എന്റെ സ്നേഹിതന്മാർ തന്നെ. യജമാനൻ ചെയ്യുന്നതു ദാസൻ അറിയായ്കകൊണ്ടു ഞാൻ നിങ്ങളെ ദാസന്മാർ എന്നു ഇനി പറയുന്നില്ല. ഞാൻ എന്റെ പിതാവിനോടു കേട്ടത് എല്ലാം നിങ്ങളോടു അറിയിച്ചതുകൊണ്ട് നിങ്ങളെ സ്നേഹിതന്മാർ എന്നു പറഞ്ഞിരിക്കുന്നു. (വി. യോഹ. 15:14-15). അതിനാൽ നാം ക്രിസ്തുവിന്റെ സ്നേഹിതന്മാർ ആയതിനാൽ നമുക്ക് അവന്റെ സന്നിധിയിൽ പൂർണ്ണ സ്വാതന്ത്ര്യം ഉണ്ട്. അവൻ തന്റെ സ്നേഹിതന്മാരായ നമ്മെ സ്നേഹിച്ചതുപോലെ നാമും അവനെ സ്നേഹിക്കണം. നമുക്ക് എങ്ങനെയാണ് ദൈവത്തെ സ്നേഹിക്കുവാൻ സാധിക്കുന്നത്. ദൈവത്തെ സ്നേഹിക്കുക എന്നു പറയുന്നത് നമ്മുടെ സഹോദരനെ സ്നേഹിക്കുക എന്നതാണ്. “ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറയുകയും തന്റെ സഹോദരനെ പകെക്കുകയും ചെയ്യുന്നവൻ കള്ളനാകുന്നു. താൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവനു കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നതല്ല. ദൈവത്തെ സ്നേഹിക്കുന്നവൻ സഹോദരനെയും സ്നേഹിക്കണം (1 യോഹ. 4:20). ഓരോരുത്തൻ സ്വന്ത ഗുണമല്ല മറ്റുള്ളവന്റെ ഗുണം കൂടി നോക്കണം. ക്രിസ്തുയേശുവിലുള്ള ഭാവം നിങ്ങളിലും ഉണ്ടായിരിക്കട്ടെ എന്നു പ. പൗലോസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു. പ. പൗലോസ് ശ്ലീഹാ കോരിന്ത്യർക്ക് എഴുതിയ ഒന്നാം ലേഖനത്തിൽ സ്നേഹത്തെക്കുറിച്ച് പറയുന്നത്, “ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളിൽ സംസാരിച്ചാലും എനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ അത്രേ” (1 കോരി. 13:1). ഇതിന്റെ അർത്ഥം എനിക്ക് സ്നേഹം ഉണ്ട് എന്ന് പറയുന്നതിൽ അല്ല അതു പ്രവൃത്തിയിൽ വരുത്തുമ്പോഴാണ് അർത്ഥപൂർണ്ണമായി തീരുന്നത്. അതിനാൽ നമുക്ക് ലഭിച്ചിരിക്കുന്ന വലിയ ഒരു സ്വാതന്ത്ര്യം, വലിയ ഒരു പദവി ആണ് ക്രിസ്തുവിന്റെ സ്നേഹിതർ എന്നുള്ളത്. ആ പദവിക്ക് അനുസരിച്ച് ജീവിക്കുവാൻ പ്രവർത്തിക്കുവാൻ നമുക്ക് സാധിക്കണം.

പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവം. അല്ലെങ്കിൽ നിഷ്ഫലം എന്നു കാണുന്നു. വിശ്വാസികളുടെ പിതാവായ അബ്രഹാം തന്റെ പ്രവൃത്തിയിലൂടെ തനിക്ക് ദൈവത്തോടുള്ള സ്നേഹത്തെ കാണിച്ചുകൊടുത്തു. അതിനാൽ അബ്രഹാം ദൈവത്തിന്റെ സ്നേഹിതൻ എന്ന പേരിനു അർഹനായി. “അബ്രഹാം ദൈവത്തെ വിശ്വസിക്കുകയും അതു അവനു നീതിയായി കണക്കിടുകയും ചെയ്തു എന്നുള്ള തിരുവെഴുത്തു നിവൃത്തിയായി. അവൻ ദൈവത്തിന്റെ സ്നേഹിതൻ എന്ന പേർ പ്രാപിച്ചു. (വി. യാക്കോബ് 2:28). ആയതിനാൽ നാം ദൈവത്തിൽ വിശ്വസിക്കുന്നു എന്നു പറഞ്ഞിട്ട് അർത്ഥമില്ല. അത് പ്രവൃത്തിയിലൂടെ കാണിച്ചെങ്കിൽ മാത്രമേ അതിന് അർത്ഥമുള്ളൂ. പ്രവൃത്തിയിലൂടെ കാണിക്കുക എന്നു പറയുമ്പോൾ നമുക്ക് ലഭിച്ചിരിക്കുന്ന “ക്രിസ്തുവിന്റെ സ്നേഹിതൻ” എന്ന പദവിക്ക് അനുസരിച്ച് പ്രവർത്തിക്കുക. അതായത് നമ്മുടെ സഹജീവികളെ സ്നേഹിക്കുക. “സ്നേഹത്താൽ അന്യോന്യം സേവിപ്പിൻ. കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം (ഗലാത്യർ 5:13). ആത്മീയതയെക്കുറിച്ചു പറഞ്ഞിരിക്കുന്നത് “ആത്മീയത എന്നാൽ മനുഷ്യസ്നേഹവും, ദൈവവിശ്വാസവും. അധർമ്മങ്ങളിൽ നിന്നുള്ള മാറിനിൽക്കലുമാണ്. ആയതിനാൽ കളങ്കമില്ലാത്ത മനുഷ്യസ്നേഹത്താൽ നമുക്ക് ശരിയായ ആത്മീയതയിലേക്ക് തിരിയാം.

**3. ഫലം പുറപ്പെടുവിക്കുക: നമ്മിൽ നിന്ന് ദൈവം പ്രതീക്ഷിക്കുന്നത്**

നാം ദൈവത്താൽ പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ടവരായതിനാൽ ദൈവം നമ്മിൽ നിന്ന് പ്രതീക്ഷിക്കുന്നത് ലോകത്തിൽ ഫലം കായിച്ച് അവിടുത്തെ നാമം മഹത്വപ്പെടുത്തുക എന്നതാണ്. “നാം തന്റെ സന്നിധിയിൽ വിശുദ്ധരും നിഷ്കളങ്കരും ആകേണ്ടതിന് അവൻ ലോകസ്ഥാപനത്തിനു മുമ്പെ നമ്മെ അവനിൽ തിരഞ്ഞെടുക്കുകയും തിരുഹിതത്തിന്റെ പ്രസാദപ്രകാരം യേശുക്രിസ്തു മുഖാന്തരം നമ്മെ ദത്തെടുക്കേണ്ടതിനു അവൻ പ്രിയനായവനിൽ നമുക്ക് സൗജന്യമായി നൽകിയ തന്റെ കൃപാമഹത്വത്തിന്റെ പുകഴ്ചക്കായി സ്നേഹത്തിൽ നമ്മെ മുൻനിയമിക്കുകയും ചെയ്തുവല്ലോ. (എഫേ. 1: 4-6) ചുരുക്കിപറഞ്ഞാൽ ദൈവം നമ്മെ തന്റെ സ്നേഹത്താൽ പ്രത്യേകം തിരഞ്ഞെടുത്തിരിക്കുന്നത് നാം വിശുദ്ധരായും നിഷ്കളങ്കരായും ജീവിക്കുവാനായിട്ടാണ്. ഗലാത്യ ലേഖനത്തിൽ പ. പൗലോസ് ശ്ലീഹാ ആത്മാവിന്റെ ഫലങ്ങളെക്കുറിച്ചു വിവരിക്കുമ്പോൾ ആദ്യം സ്നേഹത്തെക്കുറിച്ചാണ് പറയുന്നത്. സ്നേഹമാകുന്ന ആത്മാവിന്റെ ഫലം നാം പുറപ്പെടുവിച്ചു കഴിയുമ്പോൾ ബാക്കിയുള്ള എട്ടു ഫലങ്ങളും തനിയെ നമ്മിൽ ഉണ്ടായിക്കൊള്ളും. സ്നേഹം നമ്മിൽ സന്തോഷവും സമാധാനവും പ്രദാനം ചെയ്യുന്നു. സ്നേഹമുള്ളവർ ദീർഘക്ഷമയും ദയയും ഉള്ളവരായിരിക്കും. സ്നേഹം ഉണ്ടെങ്കിൽ നമുക്ക് പരോപകാരികളായി ജീവിക്കുവാൻ സാധിക്കും. സ്നേഹം നമ്മെ വിശ്വസ്തരും, സൗമ്യത ഉള്ളവരും ഇന്ദ്രിയജയമുള്ളവരുമാക്കി തീർക്കും. അങ്ങനെ ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കുവാൻ നമുക്ക് സാധിക്കണം. അതുകൊണ്ടാണ് ക്രിസ്തു നമ്മോടു പറയുന്നത് “നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തിരഞ്ഞെടുത്തത് നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിനും, നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിനു നിങ്ങളെ ആക്കിവച്ചിരിക്കുന്നു (വി. യോഹ. 15:16).

ഇങ്ങനെ നാം ഫലം കായ്ക്കണമെങ്കിൽ നാം അവനിൽ വസിക്കണം. കൊമ്പിനു മുന്തിരിവള്ളിയിൽ വസിച്ചിട്ടല്ലാതെ സ്വയമായി കായ്പാൻ കഴിയാത്തതുപോലെ, എന്നിൽ വസിച്ചിട്ടല്ലാതെ നിങ്ങൾക്ക് ഒന്നും കഴിയുകയില്ല. അപ്പോൾ നാം ഫലം പുറപ്പെടുവിക്കണമെങ്കിൽ നാം ആദ്യം അവനിൽ വസിക്കണം. "എന്നിൽ വസിപ്പിൻ ഞാൻ നിങ്ങളിലും വസിക്കും" നമുക്ക് ക്രിസ്തു നൽകുന്ന വാഗ്ദാനം ആണ്. നാം ക്രിസ്തുവിൽ വസിക്കുന്നു എങ്കിൽ അവൻ നമ്മിലും വസിക്കും. "ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും." അങ്ങനെ നാം അവനിൽ വസിച്ച് വളരെ ഫലം കായ്ക്കുന്നു എങ്കിൽ പിതാവ് മഹത്വപ്പെടുകയും അങ്ങനെ നാം ക്രിസ്തുവിന്റെ ശിഷ്യന്മാർ എന്ന സ്ഥാനത്തിനു യോഗ്യരായി തീരുകയും ചെയ്യും. അപ്പോൾ ദൈവം നമ്മിൽ നിന്ന് പ്രതീക്ഷിക്കുന്നത് നാം അവനിൽ വസിച്ച് ഫലം പുറപ്പെടുവിക്കുക എന്നുള്ളതാണ്. എന്നാൽ ഈ ഫലം പുറപ്പെടുവിക്കുവാൻ നമുക്ക് സാധിച്ചില്ല എങ്കിൽ ഫലം നൽകാത്ത കൊമ്പുകളെ വെട്ടി തീയിൽ ഇടുന്നതുപോലെ നമ്മെയും വെട്ടി മാറ്റും എന്നു നാം ഓർക്കണം. "എന്നിൽ കായ്ക്കാത്ത കൊമ്പ് ഒക്കെയും അവൻ നീക്കിക്കളയുന്നു" (വി. യോഹ. 15:2). അതോടുകൂടി തന്നെ ഫലം കായ്ക്കുന്ന കൊമ്പുകൾ ഒക്കെയും കൂടുതൽ ഫലം കായ്ക്കുവാനായി ചെത്തി വെടിപ്പാക്കുകയും ചെയ്യണം. ചെത്തിവെടിപ്പാക്കി എങ്കിൽ മാത്രമേ കൂടുതൽ ഫലം പുറപ്പെടുവിക്കുവാൻ നമുക്ക് സാധിക്കുകയുള്ളു.

വി. മാമോദീസായിലൂടെ വിശുദ്ധീകരിക്കപ്പെട്ട് ക്രിസ്തുവിനോട് ചേർക്കപ്പെട്ടവരായ നാം പിന്നീടുള്ള നമ്മുടെ വളർച്ചയിൽ ജീവിതത്തിൽ അറിഞ്ഞും അറിയാതെയും ഉണ്ടാകുന്ന പാപചിന്തകൾ മൂലം ആ വിശുദ്ധിയുടെ അനുഭവത്തിൽ നിന്നും അകന്നുപോകുമ്പോൾ വീണ്ടും നമ്മെ വിശുദ്ധിയിലേക്ക് കൂട്ടിച്ചേർക്കുന്നത് വി. കുമ്പസാരത്തിലൂടെയാണ്. വി. കുമ്പസാരത്തിൽ നടക്കുന്നതും ഒരു ചെത്തിവെടിപ്പാക്കൽ ആണ്. പുതിയ ഒരു വർഷത്തിലേക്ക് നാം പ്രവേശിക്കുമ്പോൾ ജീവിതത്തിൽ കഴിഞ്ഞ കാലത്തിലേക്ക് ഒന്നു തിരിഞ്ഞു നോക്കി വിശുദ്ധിയുടെ അനുഭവത്തിൽ നിന്നും നമ്മെ മാറ്റിനിർത്തിയ അവസരങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ അവിടെ ഒക്കെ ഒരു ചെത്തിവെടിപ്പാക്കൽ നടത്തി തിരിച്ചു വരുവാൻ നമുക്ക് സാധിക്കണം. പരസ്പരം സ്നേഹിക്കുക എന്ന നമ്മുടെ ഉത്തരവാദിത്വം നാം മറന്നു പോയിരിക്കാം. ക്രിസ്തുവിന്റെ സ്നേഹിതർ എന്ന വലിയ പദവി മറന്ന് നാം പ്രവർത്തിച്ചേക്കാം, ഫലം പുറപ്പെടുവിക്കുക എന്നതാണ് നമ്മിലുള്ള ദൈവത്തിന്റെ പ്രതീക്ഷ എന്നത് വിസ്മരിച്ചേക്കാം. ഇവിടെ ഒക്കെ ഒരു പുനർചിന്തനം നടത്തി ജീവിതത്തിൽ തിരുത്തേണ്ടവ ഒക്കെ തിരുത്തി, ക്രിസ്തുവിന്റെ സ്നേഹത്തിൽ നിലനിന്ന് ആ സ്നേഹം മറ്റുള്ളവർക്ക് പങ്കുവച്ച് ഈ ലോകത്തിൽ ഒരു പ്രകാശ ഗോപുരങ്ങളായി പ്രകാശിക്കുവാൻ ഈ പുതുവർഷം നമുക്ക് ഇടയാകട്ടെ. അതിനു നമുക്ക് നമ്മെ തന്നെ ദൈവസന്നിധിയിൽ പരിപൂർണ്ണമായി സമർപ്പിക്കാം. എല്ലാവർക്കും സന്തോഷത്തിന്റെയും, സമാധാനത്തിന്റെയും, ദൈവസ്നേഹത്തിന്റെയും ഒരു പുതുവത്സരം ആശംസിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ! ❑



## നിലപാടുകളുടെ കാർക്കശ്യം

കൗമാരത്തിൽത്തന്നെ ഹിറ്റ്ലറുടെ യുവസൈന്യത്തിൽ നിർബന്ധപൂർവം ചേർക്കപ്പെട്ട ജോസഫ് റാറ്റ്സിങ്ങർ നാത്സി സൈന്യത്തിന്റെ കോൺസൻട്രേഷൻ ക്യാംപുകളിൽ ജൂതർ അനുഭവിച്ച പീഡനങ്ങൾക്കു സാക്ഷിയായി. അതിന്റെ വേദനയാണ് അദ്ദേഹത്തെ ദൈവവഴിയിലേക്കു നയിച്ചത്.

നിലപാടുകളുടെ കാർക്കശ്യം കൊണ്ട് പലപ്പോഴും വിമർശിക്കപ്പെട്ടിട്ടുണ്ട് ബനഡിക്ട് പതിനാറാമൻ. സ്ത്രീകൾ വൈദികരാകുന്നതിനും ഗർഭച്ഛിദ്രത്തിനും വിവാഹേതര ബന്ധങ്ങൾക്കുമെതിരെ അദ്ദേഹം ശക്തമായിത്തന്നെ നിലപാടെടുത്തിരുന്നു. കൃത്രിമ ഗർഭധാരണ മാർഗങ്ങൾ ഉപേക്ഷിക്കണമെന്നു വിശ്വാസികളോട് ആഹ്വാനം ചെയ്ത അദ്ദേഹം, അതേസമയം പുതുതലമുറയുമായി സംവദിക്കാൻ ട്വിറ്റർ അടക്കമുള്ള സമൂഹമാധ്യമങ്ങളും ഉപയോഗിച്ചു. ക്യൂബയിൽ ഫിഡൽ കാസ്ട്രോയെ സന്ദർശിച്ചതിനെ 'വിപ്ലവകരം' എന്നാണ് രാജ്യാന്തര നിരീക്ഷകരും മാധ്യമങ്ങളും അടക്കം വിലയിരുത്തിയത്.

ഭാരതസഭയിലെ ആദ്യവിശുദ്ധയായി സിസ്റ്റർ അൽഫോൻസാമ്മയെ നാമകരണം ചെയ്തത് ബനഡിക്ട് പതിനാറാമൻ മാർപാപ്പയായിരുന്നു. സിറോ മലബാർ സഭയിലും സിറോ മലങ്കര സഭയിലും രണ്ടു കർദിനാൾമാരെ വാഴിച്ചു കൊണ്ട് കേരളസഭയ്ക്കു വത്തിക്കാനിൽ ഉചിതമായ പ്രാതിനിധ്യവും നൽകി.



**ഡോ. തോമസ് മാർ അത്താനാസ്യോസ് പിറമാടം സെന്റ് ജോൺസ് ബേദലഹേം ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ.**



**അബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ പുതിയ ദൈവാലയത്തിന്റെ ശിലാസ്ഥാപനം ഡിസംബർ 25-നു ബ്രഹ്മവാർ ഭദ്രാസന മെത്രാപ്പോലീത്താ യാക്കോബ് മാർ ഏലിയാസിന്റെ പ്രധാന കാർമികത്വത്തിലും, കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, റാന്നി നിലയ്ക്കൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് എന്നിവരുടെ സഹ കാർമികത്വത്തിലും നിർവഹിച്ചു.**

# "Agape: Laying down Life to Transmit Life"



## (Circumcision of our Lord, Feast of St. Basil and St. Gregory, Beginning of New Year)
## John 15: 8-19

**Fr. Geevarghese Thomas**

This passage, full of exhortations from our Lord, is distinctly beautiful with all the privileges Christ our Lord accords unto us. Following are the certain imperatives and there results which mark the foundation of "Life in Christ" :

i. Abide in my Love (v.9)

ii. My Joy may be in you and your joy may be complete (v.11)

iii. Love one another as I have loved you (v.12)

iv. iv. Lay down one's life for one's friends (v.13)

v. You are my friends, if you do what I command you (v.14)

vi. Made known to you what I have heard from my Father (v.15)

vii. You did not choose me, but I chose you (v.16)

viii. I appointed you to go and bear fruit (v.16)

ix. You do not belong to the world (v.19)

God's authority is perfected in us- through God's Love for us; God in His love choosing us; God in His love making known to us Heavenly things; God in His love appointing us to bear fruit and glorify the Father. In all these privileges, God is revealing His manifold promise unto us. The privileges to grow in the covenantal relationship with Him. The heart of the passage lies in self-emptying nature of God's love. *"No one has greater love than this, to lay down one's life for one's friends. You are my friends if you do what I command you"* (v.13,14). This is not just as simple a statement asking us to go and die for whom we love! It has got greater implications though. The Greek term used here for love is *"Agape"*. It is God's love; sacrificial love; unconditional love; self emptying love etc. The Agape Love in laying down a life, has a beneficiary object in its fulfilment. The "life" laid down must be transmitted in the object deprived of "life". What does the words quoted imply? The former "life" refers to all sort of efforts which are sacrificial and unconditional in nature. The latter refers to the exalted state of contentment in what one is deprived of; whether deprived of hope, goodwill, or been turmoiled with any difficult or catastrophic situation. The "Person and Work of Christ" has been the source of "Life" which transmitted the energy or very "life" in the desired capacities in those who confessed Him. Likewise, the "life" (our Christian efforts) laid down must transmit "life" (exalting others from their feeble state).

This passage also highlights Christ as the perfect icon of human created in the image and likeness of God. In all the imperatives, Christ exemplifies Himself in relation to the Father. This calls us to a threefold reconciliation. Reconciliation with 'self', reconciliation with 'others' and reconciliation with 'God'. Reconciliation with self is a 'realisation', realising our strengths and weaknesses and developing the virtues by overcoming our negatives. This would lead to reconciliation with others. Reconciling with others is the penultimate goal in the discipleship of Christ. To love, to forgive and to share are the expressions which give us the spiritual ascent. This ascent brings us to the aperture of the bounties through reconciliation with God. Remember where Christ says- *"Therefore, if you are offering your gift at the altar and there remember that your brother or sister has something against you, leave your gift there in front of the altar. First go and be reconciled to them; then come and offer your gift"* (Matthew 5:23,24). Reconciliation with God is the ultimate actualisation of leading a providential life in God's love.

**Circumcision of our Lord**

This Feast is often neglected as we celebrate it on the day more acceptable in its secular orient. Whereas, the incarnate God, through His Salvific economy has given us the potential of eternal life. One of those Divine economies is the Circumcision of our Lord. Circumcision, as in Old Testament was a command given to Abraham, as a sign of God's covenant (Genesis 17). Later, the prophesied King of Jews, being a Jew was also circumcised as pertaining to the Hebrew Law. Likewise, the Creator recieves Baptism in/through the creation! Primarily, it is important to understand through the scriptures that, Christ never mandated the custom of circumcision. He rather initiated a new mystery, to be born in the Kingdom of God. A Sacramental birth through water and Spirit (John 3:5). St. Paul substantiates this – *"So in Christ Jesus you are all children of God through faith, for all of you who were baptized into Christ have clothed yourselves with Christ. There is neither Jew nor Gentile, neither slave nor free, nor is there male and female, for you are all one in Christ Jesus. If you belong to Christ, then you are Abraham's seed, and heirs according to the promise"* (Galatians 3:26-29).

Christ in His economy has only unified the whole creation who were leading life on the grounds of differences. *"Therefore, remember that formerly you who are Gentiles by birth and called "uncircumcised" by those who call themselves "the circumcision" (which is done in the body by human hands) remember that at that time you were separate from Christ, excluded from citizenship in Israel and foreigners to the covenants of the promise, without hope and without God in the world. But now in Christ Jesus you who once were far away have been brought near by the blood of Christ. For he himself is our peace, who has made the two groups one and has destroyed the barrier, the dividing wall of hostility, by setting aside in his flesh the law with its commands and regulations. His purpose was to create in himself one new humanity out of the two, thus making peace, and in one body to reconcile both of them to God through the cross, by which he put to death their hostility. He came and preached peace to you who were far away and peace to those who were near. For through him we both have access to the Father by one Spirit"* (Ephesians 2:11-18)

The Circumcision of our Lord was a complementary call to lead attain justification and salvation through works (including Law) as well as faith (or through Grace). The Law (to be practiced) and our faith must be always bridging and proportional. The Law and Faith are intrinsically the "life" expressing Jesus's exhortation to abide in His Love by keeping His commandments!

**Conclusion**

As we celebrate the Feast of Circumcision of our Lord, let us be reminded of the New Commandment given by Lord Jesus Christ. We are in the age, where people bear different identities with different masks! And all the Law has been converged to "love one another". It is this Agape Love, which has inspired many to bear fruit in testifying discipleship to Christ. St. Basil and St. Gregory, the Cappadocian fathers led devout life imbibing the "love of God" in their lives and bearing fruits in understanding the mysteries of the love of God through their Theological literary works. As we begin this New Year, let us be reminded of the commandment of God, to exemplify Agape Love in and through our life, to withstand the depleting inspirations of the evil, and grow as the "roots, stems, branches and leaves of a tree" to bear fruit in glorifying the Father Almighty! May God bless us.



# ഹന്ന ഭവൻ: സ്നേഹം പൂക്കുന്നൊരിടം...

"ആരോഗ്യം മുഴുവൻ ഊറ്റിയെടുത്ത് അമ്മയൊരു ബാധ്യതയാകുമ്പോൾ ഇവിടെ കൊണ്ടുവന്ന് വലിച്ചെറിയുന്നു. ആദ്യമാക്കെ കുറച്ചു പൈസ ചിലവിനായി തരും. പിന്നീടത് കുറഞ്ഞു കുറഞ്ഞുവരും. ഒടുവിൽ ഒന്നുമില്ലാതെയാകും. ഒന്നു വിളിച്ച് അന്വേഷിക്കാൻ പോലും പലർക്കും സമയമില്ല. ഞങ്ങൾ മരിച്ചാൽ മാത്രം വീട്ടുകാരെ അറിയിക്കും. അല്ലാതെ ഒന്നും അവരോട് ആവശ്യപ്പെടാറില്ല. വാർധക്യം ഈ അമ്മമാരുടെ കുറ്റമല്ലല്ലോ. വാർധക്യം ഒരാൾക്കുവേണ്ടി മാത്രമുള്ളതല്ല, അതെല്ലാവരെയും തേടിവരും.. മക്കൾ അതൊന്നു ചിന്തിച്ചാൽ വളരെ നല്ലത്."- കോട്ടയം അയ്മനത്തുള്ള ഹന്ന ഓൾഡ് ഏജ് ഹോമിലെ അമ്മമാരുടെ വിശേഷങ്ങൾ പങ്കുവയ്ക്കുകയാണ് സിസ്റ്റർ ലുദിയ.

### ഹന്ന ഭവന്റെ ആത്മാവ്

സാമൂഹികക്ഷേമ വകുപ്പിന്റെ കീഴിലുള്ള സ്ഥാപനമാണ് ഹന്ന ഭവൻ. 60 പേർക്ക് താമസിക്കാനുള്ള അനുമതിയാണ് ഗവൺമെന്റിൽ നിന്നുള്ളത്. നിയമം അനുസരിച്ച് 60 വയസ്സിൽ താഴെയുള്ളവരെ എടുക്കാൻ പറ്റില്ല. ഇവിടുത്തെ സെക്രട്ടറിയാണ് ഞാൻ. സിസ്റ്റർ യൂലീത്തിയാണ് ഹന്ന ഭവന്റെ ട്രഷറർ.

1986-ൽ ആണ് ഹന്ന ഭവൻ എന്ന ഈ സ്ഥാപനം ഞങ്ങൾക്കു ലഭിച്ചത്. നഴ്സിങ് അഡ്വൈസർ ഓഫ് ഇന്ത്യയായിട്ട് റിട്ടയർ ചെയ്ത അന്നമ്മ ചെറിയാൻ എന്നയാളുടെ പിതൃസ്വത്താണ് ഇത്. ഞങ്ങളുടെ കോൺവെന്റിന് അവർ എഴുതി തന്നതാണ്. മറ്റുള്ളവരെ ആശ്രയിക്കാൻ ഒട്ടും ഇഷ്ടമില്ലാത്ത വ്യക്തിയായിരുന്നു. അന്ന് വലിയ തറവാടുകളിലെല്ലാം നഴ്സിങ് ജോലി മോശമായി കണ്ടിരുന്ന സാഹചര്യം ഉണ്ടായിരുന്നു. ആ കാലഘട്ടത്തിൽ നഴ്സിങ് പഠിച്ചു സേവനത്തിനു മുന്നിട്ടിറങ്ങിയതാണ് അന്നമ്മ ചെറിയാൻ. ഇവിടെ താമസിച്ച് ഇവിടെ വച്ചാണ് അവർ മരണപ്പെടുന്നതും. കാൻസർ ആയിരുന്നു, മരിക്കുന്നതിന്റെ രണ്ടു മാസം മുൻപുവരെയും ഇവിടെയുള്ള ഒരു ഹോസ്പിറ്റലിൽ ഫ്രീയായിട്ട് സേവനം ചെയ്യുകയായിരുന്നു.

ജീവിതം മുഴുവനും മറ്റുള്ളവർക്കുവേണ്ടി ജീവിച്ച വ്യക്തിയായിരുന്നു അവർ. ജോലിയിൽ നിന്നു റിട്ടയർ ചെയ്ത്, ഒറ്റപ്പെട്ട അവിവാഹിതകൾക്കു വേണ്ടിയായിരുന്നു ആദ്യം ഈ സ്ഥാപനം തുടങ്ങിയത്. അവരുടെ വാർധക്യത്തിൽ മറ്റുള്ളവരെ ആശ്രയിക്കാതെ ജീവിക്കാനുള്ള ഒരിടം എന്നതായിരുന്നു ഉദ്ദേശം. എന്നാൽ പിന്നീട് ഒറ്റപ്പെടുന്ന എല്ലാ സ്ത്രീകൾക്കു വേണ്ടിയും ഹന്ന ഭവന്റെ വാതിലുകൾ തുറന്നിട്ടു. ഇന്നിവിടെ അവിവാഹിതർ മാത്രമല്ല, മാനസിക




ബുദ്ധിമുട്ട് നേരിടുന്നവർ, മക്കൾ ഉപേക്ഷിച്ച അമ്മമാർ, കിടപ്പുരോഗികൾ എന്നിവരും താമസിക്കുന്നു.

### ഒരാൾ മരിച്ചാൽ പകരം ആറുപേർ വരും

48 പേരാണ് ഇപ്പോൾ അന്തേവാസികളായിട്ടുള്ളത്. അതിങ്ങനെ കൂടിയും കുറഞ്ഞും ഇരിക്കും. ഒരാൾ മരിച്ചാൽ പകരം ആറു പേർ വരും. മക്കൾ കൊണ്ടുവന്നു വിടുന്ന അമ്മമാരുണ്ട്, അല്ലാതെ പള്ളികളിൽ ഒറ്റപ്പെട്ടു കഴിയുന്നവർ, വാർഡ് മെമ്പർമാർ ഇടപെട്ട് ഇവിടെ കൊണ്ടുവന്നു വിടുന്നവർ, സാമൂഹിക ക്ഷേമ വകുപ്പ് ഇടപെട്ടും ചില കേസുകൾ വരാറുണ്ട്. ആരുമില്ലാതെ റോഡിൽ അലഞ്ഞു തിരിഞ്ഞു നടക്കുന്നവരെ പൊലീസ് സ്റ്റേഷനുകളിൽ നിന്നും കൊണ്ടുവന്നു വിടാറുണ്ട്.

മരിച്ചു കഴിയുമ്പോൾ മൃതദേഹം കൊണ്ടുപോകണം എന്ന നിർബന്ധം മാത്രമേ ഞങ്ങൾക്കുള്ളൂ.. മൂന്നു പേരെ അടക്കാവുന്ന ഒരു സെൽ ഇവിടെയുണ്ട്. 90 വയസിനു മുകളിൽ ഉള്ളവരാണ് കൂടുതലും. അതുകൊണ്ട് പെട്ടെന്നു രണ്ടോ മൂന്നോ മരണങ്ങൾ അടുപ്പിച്ചു നടന്നാൽ മൃതദേഹം അടക്കം ചെയ്യാൻ ബുദ്ധിമുട്ട് ഉണ്ടാകാറുണ്ട്. ചിലരെ മരിച്ചു കഴിഞ്ഞാൽ ഏറ്റെടുക്കുന്നവരുണ്ട്. ചിലർ അതും ചെയ്യാറില്ല. കുറച്ചു മാസങ്ങൾ ആയിട്ട് ബെഡ് പേഷ്യന്റ്സിനെ ഞങ്ങൾ എടുക്കാറില്ല. ഞങ്ങൾക്കും കുറേ ആരോഗ്യപ്രശ്നങ്ങൾ ഉണ്ട്. ഞാനും കൊച്ചു സിസ്റ്ററും മാത്രമാണ് ഓടി നടക്കാനുള്ളത്. സിസ്റ്റർ യൂലീത്തി കാൻസർ പേഷ്യന്റാണ്.



### 48 പേർക്കും ഓരോ കഥകൾ...

അമ്മമാരെ ഇവിടെ കൊണ്ടുവന്നു വിട്ടിട്ട് തിരിഞ്ഞുനോക്കാത്ത എത്രയോ പേരുണ്ട്. ചിലരൊക്കെ ചെറുപ്പകാലം തൊട്ട് വീടുകളിൽ ജോലിക്കു നിന്ന് ഒടുവിൽ ആരോഗ്യം മുഴുവനും നശിച്ചു അവശയായി കഴിയുമ്പോൾ ഇവിടെ കൊണ്ടുവന്നു വിടും. പിന്നീട് ആരും അവരെ തിരിഞ്ഞുനോക്കാറില്ല. ഇവിടെയുള്ള 48 പേർക്കും ഓരോ കഥകൾ പറയാനുണ്ട്. ജീവിതത്തിൽ ഏറെ അനുഭവങ്ങൾ ഉള്ളവരാണ് ഏറെയും.

മക്കൾ വലിയ കൊട്ടാരം പോലുള്ള വീടുകൾ ഉണ്ടാക്കിയിട്ടിട്ട് അതിൽ അമ്മയുടെ മോഷനും മൂത്രവും വീഴുന്നത് സഹിക്കാൻ പറ്റാത്തവരുണ്ട്. പ്രത്യേകിച്ചും കൊച്ചുമക്കൾക്കു പ്രശ്നം

ഉണ്ടാകുമ്പോൾ അമ്മമാർ പുറത്താകും. ഇതെല്ലാം ഉൾക്കൊള്ളാനുള്ള ശീലത്തിലൂടെയല്ലല്ലോ കൊച്ചുമക്കളെ വളർത്തിക്കൊണ്ടുവരുന്നത്. പ്ലാസ്റ്റിക് വലിച്ചെറിയുന്ന പോലെ യൂസ് ആൻഡ് ത്രോ. അവരുടെ ആരോഗ്യം ഊറ്റിയെടുത്ത് ബാധ്യതയാകുമ്പോൾ വലിച്ചെറിയുന്നു.

ഇങ്ങനെയൊക്കെ ആണെങ്കിലും സ്വന്തം വീടുകളിലേക്ക് തിരിച്ചുപോകാൻ ആഗ്രഹിക്കുന്നവരാണ് ഇവിടുത്തെ എല്ലാ അമ്മമാരും. അവരെല്ലാം ഒരു ജീവിതം ജീവിച്ചവരാണ്. എപ്പോഴും സ്വന്തം മക്കൾക്കും കൊച്ചുമക്കൾക്കും ഒപ്പം പോകണമെന്ന് അവർ ആഗ്രഹിക്കും. ഓരോ സ്കൂളുകളിൽ നിന്നും കുട്ടികൾ ഗ്രൂപ്പായി വരുമ്പോൾ, കുഞ്ഞുമക്കളെ കാണുമ്പോൾ ഇവരുടെ സ്നേഹം ഒന്നു കാണണം. സ്കൂളുകളിലും കോളജുകളിൽ നിന്നും കുട്ടികൾ വരുന്നതാണ് ഇവിടുത്തെ അമ്മമാർക്ക് ഏറ്റവും സന്തോഷം. കാരണം അവർക്കു നഷ്ടപ്പെട്ട കൊച്ചുമക്കളെയൊക്കെ ആ കുഞ്ഞുങ്ങളിൽ അവർ കണ്ടെത്തുകയാണ്.

ഞാനിവിടെ 10 വർഷം ആയി. ഇവിടെ വന്നുപോകുന്ന ആളുകൾ പറയുന്നതാണ് ഞങ്ങളുടെ പബ്ലിസിറ്റി. അറിഞ്ഞുകേട്ടുവരുന്നവരാണ് പലപ്പോഴും സാമ്പത്തിക സഹായങ്ങൾ ചെയ്യാറുള്ളത്. ഞങ്ങൾ നല്ല ദൈവ വിശ്വാസമുള്ളവരാണ്. അതുകൊണ്ടുതന്നെ ദൈവം ഒന്നിനും ഇതുവരെ ഒരു മുടക്കവും വരുത്തിയിട്ടില്ല.



*(വനിത ഓൺലൈനിൽ പ്രസിദ്ധീകരിച്ചത്)*



**Alexios Mar Eusebius Metropolitan, the president of OSSAE took an orientation for the Sunday School teachers of St. Mary's Indian Orthodox Cathedral, Bahrain.**



**ദക്ഷിണേന്ത്യയിലെ ഏക ആദിവാസി രാജവംശമാണ് മന്നാൻ സമുദായം. സഖറിയാ മാർ സേവേറിയോസ് ഇടുക്കി കാഞ്ചിയാർ പഞ്ചായത്തിലെ മന്നാൻ സമുദായത്തിന്റെ ആസ്ഥാനത്തെത്തി ഇപ്പോഴത്തെ രാജാവ് രാമൻ രാജമന്നാനെ സന്ദർശിച്ച് ക്രിസ്തുമസ് ആശംസകൾ നേർന്നു.**



**കുന്നംകുളം ബഥനി സ്കൂൾ മാനേജ്മെന്റിന്റെ ചുമതലയിൽ ആരംഭിച്ച മാർ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ ബഥാന്യാ പകൽ വീടിന്റെ ക്രിസ്തുമസ് ആഘോഷം നവ്യാനുഭവമായി. ബഥാന്യാ പകൽ വീട്ടിലെ അംഗങ്ങൾ എല്ലാവരുടെയും മക്കളും കൊച്ചുമക്കളും സുഹൃത്തുക്കളും ഒരുമിച്ച് ചേർന്ന ഈ ആഘോഷ പരിപാടിയിൽ ഡോ. മോഹനവർമ്മ മുഖ്യാതിഥിയായിരുന്നു. ഫാ. അജിത് കെ. ഉമ്മൻ ക്രിസ്തുമസ് സന്ദേശം നൽകി.**




ആരാധനാലയങ്ങളിൽ സംഗീതം ഉപയോഗിക്കുമ്പോൾ ശ്രദ്ധിക്കേണ്ടതായ കാര്യങ്ങൾ പഠിപ്പിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനുമായി പുതിയ പഠന കോഴ്സ് തുടങ്ങാനൊരുങ്ങി ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്.

2023 ജനുവരിയിൽ കോഴ്സ് ആരംഭിക്കും. ഫാ. മാത്യു കോശിയും ഫാ. ഷിനോ കെ തോമസുമാണ് ക്ലാസുകൾ നയിക്കുക. സംഗീത സംവിധായകൻ ജെറി അമൽദേവും, ബോളിവുഡിൽ അൻപതിൽപരം വർഷം ശബ്ദമിശ്രണ രംഗത്ത് പ്രവർത്തിക്കുന്ന ദമൻ സൂദ്, ശബ്ദമിശ്രണ രംഗത്ത് നിരവധി ദേശീയ-സംസ്ഥാന അവാർഡുകൾ നേടിയിട്ടുള്ള പ്രമോദ് തോമസ്, എഴുനൂറിൽപരം സിനിമകൾ മാസ്റ്റർ ചെയ്ത ഡോൾബി മുൻ എഞ്ചിനീയർ ജോസ് ശങ്കൂരിക്കൽ, മികച്ച അധ്യാപകനുള്ള ദ്രോണാചാര്യ അവാർഡ് ജേതാവ് വിജയ് തോമസ് കുര്യൻ എന്നിവരും ഉപദേശകരായും അധ്യാപകരായം പരിശീലനത്തിന്റെ ഭാഗമാകും.

മൈക്ക് ഏതുരീതിയിൽ ഉപയോഗിക്കണമെന്നും ശബ്ദം ഏതു രീതിയിൽ പുറപ്പെടുവിക്കണമെന്നും അത് എങ്ങനെ ശ്രോതാക്കളിലേക്ക് എത്തിക്കണമെന്നും തുടങ്ങിയ അടിസ്ഥാനകാര്യങ്ങൾ പോലും പഠനത്തിൽ ഉൾപ്പെടുത്തുമെന്ന് ശ്രുതി അസി. ഡയറക്ടർ ഫാ. ഡോ. മാത്യു വർഗീസ് പറഞ്ഞു. ഇക്കാര്യങ്ങളെക്കുറിച്ചു വ്യക്തമായ അവബോധമില്ലാത്തതിനാലാണ് പലപ്പോഴും ആരാധനാലയങ്ങളിലെ സംഗീതം കേൾവിക്കാർക്ക് അരോചകമായിത്തീരുന്നതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

**കൂടുതൽ വിവരങ്ങൾ ശ്രുതിയുടെ വെബ്സൈറ്റിൽ (www.srutimusic.org) ലഭ്യമാണ്. വിളിക്കേണ്ട നമ്പർ – 9447409452.**



**Alexios Mar Eusebius visited Bahrain Minister of Social Development Osama Al Asfoor and offered greetings of Christmas and New Year.**



**അരുൺ സഖറിയാ പാടിയ ഏറ്റവും പുതിയ ഡവോഷണൽ ആൽബം 'സർവ്വാധിനാഥൻ' പരിശുദ്ധ കാതോലിക്കാ ബാവ റിലീസ് ചെയ്തു.**



**രഞ്ജു പി. മാത്യു രചിച്ച 'മൗനത്തിന്റെ ഉച്ചഭാഷിണി' എന്ന ഗ്രന്ഥം പത്തനാപുരം ഗാന്ധിഭവനിൽ സഖറിയാ മാർ സേവേറിയോസ് പ്രകാശനം ചെയ്തു.**



**മുപ്പതാമത് ദേശീയ ജൂനിയർ ബേസ്ബോൾ ചാമ്പ്യൻഷിപ്പിൽ പെൺകുട്ടികളുടെ വിഭാഗത്തിൽ പോത്തുകല്ല് കാതോലിക്കേറ്റ് ഹയർ സെക്കൻഡറി സ്കൂളിലൂടെ കേരളത്തിന് കിരീടം.**



**എറണാകുളം വരിക്കോലിയിൽ നടന്ന മർത്തമറിയം വനിതാ സമാജത്തിന്റെ ഗ്ലോബൽ കോൺഫറൻസിൽ വച്ച് നടന്ന അഖില മലങ്കര ബൈബിൾ ക്വിസ് മത്സരത്തിൽ ഒന്നാം സ്ഥാനം തിരുവനന്തപുരം ഭദ്രാസനം നേടി. ഭദ്രാസനത്തെ പ്രതിനിധീകരിച്ച് പാളയം സെന്റ് ജോർജ് കത്തീഡ്രലിൽ നിന്ന് സോമി ബേബി, നന്ദൻകോട് സെന്റ് ഗ്രിഗോറിയോസ് ഇടവകയിൽ നിന്ന് ബിന്ദു ജോസഫ് എന്നിവരാണ് പങ്കെടുത്തത്. 23 ഭദ്രാസനങ്ങൾ മത്സരത്തിൽ പങ്കെടുത്തു.**

## കാര്യമ്പാടി കണ്ണാശുപത്രിയിൽ സാധുക്കളായ 73 പേർക്ക് സൗജന്യമായി തിമിര ശസ്ത്രക്രിയ നടത്തി

വയനാട്: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ചുമതലയിൽ കാര്യമ്പാടിയിൽ പ്രവർത്തിക്കുന്ന ഓഷധബ മെഡിക്കൽ മിഷൻ കണ്ണാശുപത്രിയിൽ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെ 73–ാം ജന്മദിനത്തോട് അനുബന്ധിച്ച് ഒരുക്കിയ സ്വീകരണ സമ്മേളനത്തിൽ വച്ച് പ്രഖ്യാപിച്ച പദ്ധതി വിജയകരമായി പൂർത്തീകരിച്ചു. തിമിരം ബാധിച്ച് കാഴ്ച നഷ്ടപ്പെട്ട 73 പേർക്കാണ് ഇൻട്രാ ഒക്കുലാർ ലെൻസ് കണ്ണിനുള്ളിൽ ഘടിപ്പിച്ച് താക്കോൽദ്വാര ശസ്ത്രക്രിയ സൗജന്യമായി ചെയ്തു നൽകിയത്. വിവിധ ആശുപത്രികളിൽ 15,000 മുതൽ 60,000 രൂപ വരെയാണ് ഈ ശസ്ത്രക്രിയക്ക് ചെലവ് വരുന്നത്. മലങ്കര സഭയുടെ അഭിമാനകരമായ ഈ സ്ഥാപനത്തിൽ ഇതിനോടകം 6984 സാധുക്കളായ രോഗികൾക്ക് ഇപ്രകാരം സൗജന്യമായി ശസ്ത്രക്രിയ നടത്തി കാഴ്ച ശക്തി തിരികെ നൽകിയിട്ടുണ്ട്.



**കൊല്ലം കിഴക്കേ കല്ലട മൗണ്ട് കാർമേൽ ആശ്രമത്തിൽ വച്ചു നടത്തപ്പെട്ട ഏകദിന സന്യാസ ക്യാമ്പിൽ പങ്കെടുത്ത പരിശുദ്ധ കാതോലിക്കാ ബാവായും ഡോ. യാക്കോബ് ഐറേനിയോസും വൈദികരും സിസ്റ്റേഴ്സും.**